(Malayalam)

# THYAGARAJASUDHA

Musicology

By K. P. S. MENON

First Published June 1979

PRINTED AT K. P. PRESS, KOTTAYAM

Price Rs. 12.00



Published by K. P. S. Menon

Distributors
NATIONAL BOOK STALL
KOTTAYAM — TRIVANDRUM — ERNAKULAM — CANNANORE
TRICHUR — PALGHAT — QUILON — KOZHIKODE — ALLEPPEY



# ത്യാഗരാജസുധ

(ശാസ്ത്രീയസംഗീതം)



കെ. പി. എസ്. മേനോൻ




വിതരണം

നാഷനൽ ബുക്ക്സ്റ്റാൾ

കോട്ടയം

വില ക. 12.00

## കെ. പി. എസ്. മേനോന്റെ കൃതികൾ

ത്യാഗരാജസുധ
കഥകളിയാട്ടപ്രകാരം (രണ്ടു ഭാഗങ്ങൾ)
കഥകളിരംഗം
ചെങ്ങന്നൂർ രാമൻപിള്ള
സി. ശങ്കരൻനായർ




S2707 D242/78–79 1–1000

## അവതാരിക

സംഗീതകൃതികൾ ഗാനം ചെയ്യുന്നതും ശ്രോതാക്കൾ കേട്ട് ആസ്വദിക്കുന്നതും അർത്ഥഗ്രഹണത്തോടുകൂടിയായാൽ പ്രയോജനം എത്രമാത്രം വർദ്ധിക്കുമെന്നത് അനുഭവം കൊണ്ടറിയുന്ന കാര്യമാണ്. പക്ഷെ സ്വഭാഷയിലെ കൃതികളിൽത്തന്നെ ഇതിനു ക്ലേശമുണ്ടാകാമെന്നിരിക്കെ, അന്യഭാഷാകൃതികളെപ്പറ്റിയുള്ള പ്രയാസം പറയേണ്ടതില്ല.

കർണ്ണാടക സംഗീതത്തിലെ അത്യുന്നത ഗാനകൃത്തായ ത്യാഗരാജ സ്വാമികളുടെ കൃതികൾ കേരളത്തിൽ വളരെ പ്രചാരത്തിലുള്ളവയാണെങ്കിലും, തെലുങ്കുഭാഷയിലുള്ള അവയ്ക്കു മലയാളത്തിൽ അർത്ഥവിവരണം നൽകുന്ന പ്രസിദ്ധീകരണങ്ങൾ വിരളമാണ്, ഉള്ളവ തന്നെയും ഇപ്പോൾ ലഭ്യമല്ല. അവയിലെ ഗാനങ്ങളുടെ സംഖ്യ ചെറുതുമാണ്. ഈ ദുഃസ്ഥിതി പരിഹരിച്ചു മലയാളികളായ സംഗീതരസികന്മാർക്ക് ത്യാഗരാജസ്വാമികളുടെ പ്രധാനപ്പെട്ട കൃതികളുടെ വിശദവും സമ്പൂർണ്ണവുമായ അർത്ഥവിവരണം നൽകുകയെന്ന ഉദ്ദേശത്തോടുകൂടി ശ്രീ. കെ. പി. എസ്. മേനോൻ രചിച്ചിട്ടുള്ള 'ത്യാഗരാജ സുധ' സ്വാഗതാർഹമാണ്. കലാമർമ്മജ്ഞനും ക്ലേശസഹിഷ്ണുവുമായ ഗ്രന്ഥകാരൻ ഈ ഉദ്യമത്തിൽ വളരെ വിജയിച്ചിട്ടുണ്ട്. കേരളീയരായ സംഗീത പ്രേമികൾ അദ്ദേഹത്തോടു കൃതജ്ഞരായിരിക്കുമെന്നതിൽ സംശയമില്ല.

എസ്. വെങ്കടസുബ്രഹ്മണ്യയ്യർ

## മുഖവുര

സംഗീതത്തിൽ താത്പര്യമുണ്ടായ കാലം മുതൽ എനിക്കു ത്യാഗരാജകീർത്തനങ്ങളിൽ ഇതര ഗാനങ്ങളിലേറെ ഇമ്പമുണ്ടായിരുന്നു. അർത്ഥം ഗ്രഹിക്കേണമെന്നാഗ്രഹമുണ്ടായതു് വളരെനാൾ കഴിഞ്ഞാണു്. അതു സാധിച്ചതോടുകൂടി എന്റെ ആസ്വാദനശേഷി പതിന്മടങ്ങു വർദ്ധിച്ചതായി തോന്നി. കേരളത്തിലെ മറ്റു സംഗീതരസികന്മാർക്കും ഈ സ്വാനുഭവം പകർന്നുകൊടുക്കണമെന്നുള്ള ആഗ്രഹം വെച്ചുകൊണ്ടു് ത്യാഗരാജസാഹിത്യം കുറച്ചെങ്കിലും പരിഭാഷപ്പെടുത്തുവാൻ തീർച്ചയാക്കി.

തെലുങ്കും മലയാളവും ഒരുപോലെ അറിയുന്നവർ കുറവാണു്; അങ്ങനെയുള്ളവർ സംഗീതത്തിൽ കൂടി താത്പര്യമില്ലെങ്കിൽ ഇങ്ങനെയൊരു കൃത്യത്തിനു തുനിയുകയുമില്ല. എനിക്കു് തെലുങ്കിൽ വലിയ പരിചയമില്ലാത്തതിനാൽ എന്റെ ഉദ്ദേശ്യം സാദ്ധ്യമാക്കുന്നതിനു മദ്രാസിലും ഹൈദരബാദിലും മറ്റുമുള്ള ഭാഷാപണ്ഡിതന്മാരെ സമീപിക്കുകയാണു ചെയ്തതു്.

തമിഴിൽ ത്യാഗരാജകീർത്തനങ്ങളുടെ തർജ്ജമകളുണ്ടു്. എന്നാൽ ഇതിൽ ചെയ്തിട്ടുള്ളതുപോലെ ഓരോ പദത്തിനും അർത്ഥം കൊടുത്തിട്ടുള്ള ഒരു പ്രസിദ്ധീകരണം ഇല്ലെന്നാണറിയുന്നതു്. ഒത്തുനോക്കുവാൻ മാത്രമേ ആ തർജ്ജമകൾ എനിക്കുപകരിച്ചിട്ടുള്ളു.

സാധാരണയായി പാടിക്കേൾക്കുന്ന കീർത്തനങ്ങൾ മാത്രമാണു് പരിഭാഷ ചെയ്യാൻ തിരഞ്ഞെടുത്തതു്. അല്പം ചിലതു് ഇപ്പോൾ സർവ്വസാധാരണമായി പാടിവരുന്നില്ലെങ്കിലും (ഉ ‘തവമെറുഗ’, ‘മനസുവിഷയ’) അവയുടെ സാഹിത്യഗുണം പരിഗണിച്ചു ചേർത്തിട്ടുള്ളതാണു്. ആശയ ഗാംഭീര്യവും സംഗീതമാധുര്യവും ആലോചിച്ചാൽ ഏതൊരു ത്യാഗരാജ കൃതിയും ത്യാജ്യമല്ല. എന്നാൽ സാമാന്യം

സംഗീതരസികന്മാരുടെ ആവശ്യം മുൻനിർത്തി തയ്യാറാക്കിയതാണു് ഇതു്. ഗ്രന്ഥവിസ്തൃതി കഴിയുന്നതും കുറയ്ക്കേണ്ടി വന്നു. ഈയൊരു കാരണത്താൽ അപൂർവ്വമായി മാത്രം പാടിക്കേൾക്കുന്ന കീർത്തനങ്ങൾ വിട്ടിട്ടുള്ളതിനു പുറമെ ഒന്നിലേറെ ചരണങ്ങളുള്ള കീർത്തനങ്ങളിൽ പതിവായി പാടാറുള്ള ചരണം മാത്രമാണു ചേർത്തിട്ടുള്ളതു്.

കീർത്തനങ്ങളുടെ സാഹിത്യപരവും സംഗീതപരവുമായ ചേതനയിലേയ്ക്കു കടന്നു് ഭക്തിപൂർവ്വം പാടുമ്പോഴാണു് ഒരു ഗായകൻ ആത്മാവിഷ്കരണം സാധിക്കുക; ഒരു കലാകാരന്റെ മഹനീയമായ ധർമ്മം അതാണല്ലോ. ഈ ആത്മചൈതന്യമില്ലാതെ പാടുന്നതു കേവലം ഗാനാലാപം മാത്രമായിരിക്കും. ഓരോ ഗാനാലാപവും യഥാർത്ഥത്തിൽ വ്യാഖ്യാനം തന്നെയാണു്; ജ്ഞാനം എത്രയുണ്ടോ അത്രനന്നാവും വ്യാഖ്യാനം.

നൈസർഗ്ഗികമായ വാസനയാലും അഭ്യാസത്തികവിനാലും ലോകോത്തരങ്ങളായ കലാശില്പങ്ങളെ നമുക്കു സംഭാവന ചെയ്തിട്ടുള്ള പ്രതിഭാശാലികൾ ഈശ്വരാംശമാണെന്നോ, സർഗ്ഗാത്മകമായ അവരുടെ സിദ്ധി ഒരു ദേവന്റെയോ ദേവിയുടെയോ അനുഗ്രഹത്താലാണെന്നോ, വിശ്വസിക്കുന്നവരാണു ഭാരതീയർ. ആ മഹാന്മാരെപ്പറ്റി ഐതിഹ്യങ്ങൾ വളർന്നു വരുന്നതു സ്വാഭാവികമാണു്. ത്യാഗരാജസ്വാമികളെപ്പറ്റിയും പല ഐതിഹ്യങ്ങളും പ്രചരിച്ചിട്ടുണ്ടു്; അവയിൽ ചിലതു് ഇതിൽ ചേർത്തിട്ടുണ്ടു്.

സ്വാമികളുടെ ശിഷ്യരിൽ പ്രധാനിയായിരുന്ന വാലാജപേട്ട വെങ്കടരമണഭാഗവതർ തന്റെ വാർദ്ധക്യത്തിൽ ഈ കീർത്തനങ്ങൾ ഓലഗ്രന്ഥങ്ങളിൽ എഴുതിവെക്കുകയുണ്ടായിയെങ്കിലും ആദ്യകാലത്തു് അവ പഠിച്ചിരുന്നതും പഠിപ്പിച്ചിരുന്നതും വാമൊഴിയായിട്ടായിരുന്നു. തന്മൂലം പാഠഭേദങ്ങൾ ചില കീർത്തനങ്ങളിൽ വന്നു ചേർന്നു. ഇത്തരത്തിലുള്ള പാഠാന്തരങ്ങളെയും ഇതിൽ ചേർത്തിട്ടുണ്ടു്.

ഈ പരിഭാഷ തയ്യാറാക്കുന്നതിൽ ആന്ധ്രപ്രദേശത്തുള്ള പലരുടേയും സഹായം എനിക്കു ലഭിച്ചി

ട്ടുണ്ട്. അവരെല്ലാവരുടെയും പേരു പറഞ്ഞു നന്ദി രേഖപ്പെടുത്തുക വിഷമമാണ്. എന്നാൽ അഞ്ചു പണ്ഡിതന്മാരുടെ സാഹിത്യപരമായ സഹായത്തിനു പുറമെ സ്നേഹപൂർവ്വമായ പ്രോത്സാഹനം കൂടിയുണ്ടായി: ഉസ്മാനിയ സർവ്വകലാശാല തെലുങ്കു വകുപ്പ് അദ്ധ്യക്ഷൻ ഡാ. ബി. രാമരാജു, മദ്രാസ് ലയോല കോളേജ് തെലുങ്കു ലക്ചററായിരുന്ന ശ്രീ സി. സത്യനാരായണ, പാലം (ഹൈദരബാദ്) എസ്. വി. കോളേജിലെ ഗണിതവകുപ്പദ്ധ്യക്ഷൻ ശ്രീ. കെ. വി. സുബ്ബറാവ്, ഡാ. ആർ. കൃഷ്ണസ്വാമി, കൊടൈക്കനാൽ, 675 ത്യാഗരാജകീർത്തനങ്ങളും തമിഴിലേയ്ക്ക തർജ്ജമചെയ്ത ശ്രീ. ടി. എസ്. പാർത്ഥസാരഥി, മദ്രാസ്_ഈ അഞ്ചു പേരോടും എനിക്കുള്ള കടപ്പാട് അഗാധമാണ്. കൂടാതെ, മദ്രാസ് സംഗീത കലാശാല നടത്തുന്ന ശ്രീമതി ശാരദ പാർത്ഥസാരഥിയും ശ്രീ. എൻ. ഡി. പാർത്ഥസാരഥിയും ഇതിൽ സഹകരിക്കുകയുണ്ടായി.

ഒരു അവതാരിക കൊണ്ട് ഇതിനെ ഭൂഷിതമാക്കിയ പണ്ഡിതോത്തംസവും സംഗീതരസജ്ഞനും ആയ ഡാ. വെങ്കടസുബ്രഹ്മണ്യയ്യർ അവർകളോട്

ളട്ടെ. പ്രസ്താവിച്ചു കൊ

കെ. പി. എസ്. മേനോൻ

കൊടുങ്ങല്ലൂർ,
1_10_1978.

# ത്യാഗരാജസ്വാമികൾ

പതിനേഴാം നൂററാണ്ടിൽ മുഹമ്മദീയരുടെ ഭരണാധികാരത്തിൻ കീഴിൽ ജീവിക്കുവാൻ ഇഷ്ടപ്പെടാതെ ആന്ധ്രപ്രദേശത്തിലെ പല ബ്രാഹ്മണ കുടുംബങ്ങളും സ്വദേശം വിട്ട് തമിഴ്നാട്ടിലുള്ള തഞ്ചാവൂരിൽ വന്നു കുടിയേറി പാർത്തു. പ്രകൃതിയാൽ അനുഗ്രഹീതവും കാവേരിനദിയുടെ പരിലാളനംകൊണ്ടു് ഫലഭൂയിഷ്ഠവുമായ ഈ പ്രദേശം മഹാരാഷ്ട്രവംശജരായ രാജാക്കന്മാരാണ് ഭരിച്ചിരുന്നത്. പണ്ഡിതന്മാർകൂടിയായിരുന്ന അവർ കവികളെയും കലാകാരന്മാരെയും പ്രോത്സാഹിപ്പിക്കുകയും സംരക്ഷിക്കുകയും ചെയ്തുപോന്നു. ക്രമേണ തഞ്ചാവൂർ ഹൈന്ദവ സംസ്കാരത്തിന്റെയും കലാപ്രവർത്തനങ്ങളുടെയും ഒരു വിശിഷ്ട കേന്ദ്രമായി.

തഞ്ചാവൂർ സംസ്ഥാനത്തിലെ തിരുവാരൂർ എന്ന ദേശം പണ്ഡിതന്മാരുടെയും സംഗീതവിദ്വാന്മാരുടെയും ഒരു സങ്കേതമായിരുന്നു. സുന്ദരമൂർത്തി നായനാർ മുതലായ പല ദിവ്യന്മാരുടെയും ജന്മഭൂമിയായ ഈ പുണ്യദേശത്തിലാണ് കാകർള വംശജനായ രാമബ്രഹ്മൻ എന്ന തെലുങ്കു വൈദിക ബ്രാഹ്മണന്റെ പുത്രനായി ത്യാഗരാജൻ 1767 മെയ് 4-നു പിറന്നത്. അദ്ദേഹത്തിന്റെ സമകാലികരും* ഗാനരചയിതാക്കന്മാരെന്ന നിലയിൽ സമശീർഷരുമായ ശ്യാമശാസ്ത്രിയും മുത്തുസ്വാമി ദീക്ഷിതരും ഇവിടെത്തന്നെയാണ് ജനിച്ചതെന്നതു സ്മരണീയമാണ്. തിരുവാരൂരിൽ സുപ്രസിദ്ധമായൊരു ശിവക്ഷേത്രമുണ്ട്. തഞ്ചാവൂർ രാജാക്കന്മാരുടെ കുലദൈവതമായ ഇവിടത്തെ ത്യാഗരാജനെപ്പററി അപ്പർ, സംബന്ധർ, മാണിക്കവാചകർ എന്നിവർ പാടലുകൾ രചിച്ചിട്ടുണ്ട്. ഈ ദേവന്റെ പേരാണു രാമബ്രഹ്മൻ തന്റെ പുത്രനിട്ടതു്. തഞ്ചാവൂർ രാജാവിൽനിന്നു (തുലാജി രണ്ടാമൻ 1765-1787) രാമബ്രഹ്മനു തിരുവയാറിൽ ഒരു വീടു സൗജന്യമായി ലഭിച്ചപ്പോൾ അദ്ദേഹം കുടുംബത്തോടെ അവിടെ ചെന്നു പാർത്തു. കാവേരി തീരത്തു പഞ്ചനദം എന്നുകൂടി അറിയപ്പെടുന്ന ഈ സ്ഥലത്തു കവികളും സംഗീതവിദ്വാന്മാരും ഏറെയുണ്ടായിരുന്നു, തിരുവാരൂർ പോലെ തന്നെ.

ത്യാഗരാജസ്വാമികൾ യഥാകാലം പാർവ്വതി എന്നൊരു കന്യകയെ വിവാഹം ചെയ്തു; എന്നാൽ അവർ കൗമാരദശയിൽ തന്നെ കാലധർമ്മം പ്രാപിച്ചപ്പോൾ അദ്ദേഹം അവരുടെ അനു

* ശ്യാമശാസ്ത്രി 1763-1827 ; ദീക്ഷിതർ 1775-1836

ജത്തി കനകാംബാളെ പരിഗ്രഹിച്ചു. അതിൽ സ്വാമികൾക്കു ജനിച്ച പുത്രി സീതാലക്ഷ്മിയെ കുപ്പസ്വാമി എന്നൊരു ബ്രാഹ്മണൻ വിവാഹം ചെയ്യുകയും അവർക്കുണ്ടായ പുത്രൻ ത്യാഗരാജൻ സന്തതിയില്ലാതെ മരിക്കുകയും ചെയ്തു. ഇങ്ങനെ ത്യാഗരാജ സ്വാമികളുടെ വംശം കുററിയററു. സ്വാമികൾ 1847 ജനുവരി 6-ാം തീയതി സമാധിയായി. അതിനു ഏതാനും നാളുകൾക്കു മുമ്പ് അദ്ദേഹം യഥാവിധി സന്യാസം സ്വീകരിച്ചിരുന്നു. എന്നാൽ തീവ്രമായ വൈരാഗ്യംകൊണ്ട് ഉഞ്ഛവൃത്തിയെടുത്തു ഉപജീവനം കഴിച്ചിരുന്ന സ്വാമികൾ യഥാർത്ഥത്തിൽ ഒരു യതി വര്യനായിരുന്നു.

ത്യാഗരാജനു ചെറുപ്പത്തിൽത്തന്നെ അച്ഛനിൽ നിന്നു സംസ്കൃതത്തിലും തെലുങ്കിലും ശിക്ഷണം ലഭിച്ചു. പുരാണങ്ങൾ പഠിച്ചതിനു പുറമെ ജ്യോതിഷം മുതലായ ശാസ്ത്രങ്ങളിലും അദ്ദേഹം അറിവു നേടിയിരുന്നു. അക്കാലത്തെ പ്രമുഖ സംഗീതവിദ്വാന്മാരിൽ ഒരാളായ സൊണ്ടി വെങ്കിടരമണയ്യ ത്യാഗരാജനെ സംഗീതവും വീണവാദനവും അഭ്യസിപ്പിച്ചു. രാമകൃഷ്ണാനന്ദൻ എന്നൊരു സന്യാസിയിൽനിന്നു അദ്ദേഹം യോഗശാസ്ത്രവും വശമാക്കി.

ത്യാഗരാജകൃതികളെ മൂന്നായി തരംതിരിക്കാം; ദിവ്യനാമ കീർത്തനങ്ങൾ, ഉത്സവസമ്പ്രദായ കീർത്തനങ്ങൾ, കീർത്തനങ്ങൾ, ഇവയ്ക്കു പുറമെ പ്രഹ്ലാദഭക്തവിജയം, നൗകാചരിത്രം എന്ന രണ്ടു സംഗീതനാടകങ്ങളും. ഇവയെല്ലാം കൂടി, ഇന്നു നമുക്കു കിട്ടിയിട്ടുള്ളതു, 682 എണ്ണങ്ങളാണെന്നു കണക്കാക്കപ്പെട്ടിട്ടുണ്ട്. വേറെ ഒരു കീർത്തന കർത്താവിന്റെ കൃതികളിലും ഇത്ര വൈവിദ്ധ്യമുള്ള സംഗീത ശില്പം കാണുകയില്ല. സാഹിത്യഗുണം തികഞ്ഞതും അദ്ധ്യാത്മചിന്തയും ഭക്തിരസവും തുളുമ്പുന്നതുമായ ഈ കീർത്തനങ്ങളുടെ സംഗീതശില്പത്തിനു അവാച്യമായൊരു മനോഹാരിതയുണ്ട്. പല്ലവിയുടെയോ, അനുപല്ലവിയുടേയോ, ചരണത്തിന്റേയോ ആദ്യഭാഗങ്ങൾ സഞ്ചാരഭേദത്തോടെ ആവർത്തിക്കുവാനും നിരവലിൽ വിസ്തരിക്കുവാനും തദ്വാരാ സാഹിത്യഭാവവും രാഗഭാവവും പൂർണ്ണമായി ആവിഷ്കരിക്കുവാനും കഴിയുമാറാണ് അവയുടെ രചന. 'സംഗതിവെച്ചു' പാടുന്ന സമ്പ്രദായം തന്നെ നടപ്പാക്കിയതു സ്വാമികളാണ്. ഗായകനു തന്റെ കലാവിരുതും ശാരീര ഗുണവും സർഗ്ഗാത്മകമായ കഴിവും പ്രകടമാക്കുവാനും അതേ സമയം ശ്രോതാക്കളിൽ ഏറെയേറെ രസാനുഭൂതി ഉളവാക്കുവാനും ഇതു സഹായകമാകും.

47 മേളകർത്താരാഗങ്ങളടക്കം 188 രാഗങ്ങൾ സ്വാമികൾ തന്റെ കീർത്തനങ്ങളിൽ ഉപയോഗിച്ചിട്ടുണ്ട്. ആദിതാളം,

രൂപകം, ചാപ്പ്, ഝംപ എന്നീ സാധാരണങ്ങളായ താളങ്ങളേ അദ്ദേഹം മിക്കവാറും ഉപയോഗിച്ചിട്ടുള്ളു. എന്നാൽ ദക്ഷിണേന്ത്യയിലെ മററു ഗാനകർത്താക്കൾ ഉപയോഗിച്ചിട്ടില്ലാത്ത *ദേശാദി താളവും അദ്ദേഹം ഉപയോഗിച്ചിട്ടുണ്ട്. നാട്ട, ആരഭി, ഗൗള വരാളി, ശ്രീ എന്നീ രാഗങ്ങളിലുള്ള പഞ്ചരത്ന കീർത്തനങ്ങൾ സാഹിത്യഗുണത്താലും സംഗീതമാധുരിയാലും ദൈർഘ്യത്താലും ഗംഭീര കൃതികൾതന്നെയാണ്. വാഗർത്ഥങ്ങളും രാഗവും ചേർന്നുള്ള ആ ത്രിവേണിക്ക് എന്തെന്നില്ലാത്ത ഒരു കൊഴുപ്പും ഒഴുക്കുമുണ്ട്. ഇതിന്നു കാരണം മറെറാന്നല്ല: സംഗീതവും ഭക്തിയും ത്യാഗരാജ സ്വാമികൾക്കു ഒരേ അനുഭൂതിയുടെ പ്രകാശനവുമാണ്. ഇങ്ങനെ ആലോചനാമൃതവും ആപാദമധുരവുമായ കീർത്തനങ്ങൾ സൃഷ്ടിച്ച സ്വാമികൾ തൻെറ കഴിവിനെപ്പററി സംശയിക്കുകയാണ്—

'സൊഗസുഗാ മൃദംഗതാളമു ജതഗൂർചി നിനു
സൊക്കജേയു ധീരുഡെവ്വഡോ'

മധുരമായ മൃദംഗതാളമൊപ്പിച്ചു (പാട്ടുപാടി) നിന്നെ രസിപ്പിക്കുന്ന ധീരൻ ആരാണാവോ!

മഹനീയമായ ആശയങ്ങളും ഒരു ഭക്തൻെറ തീവ്രമായ വികാരങ്ങളും ഉൾക്കൊള്ളുന്ന ഈ കീർത്തനങ്ങളുടെ ഭാഷ ലളിതമാണ്. മാത്രമല്ല അവയ്ക്കു സാമാന്യമായ ഒരു രൂപഭദ്രതയുമുണ്ട്. സ്വാമികൾ പല്ലവിയിൽ തൻെറ പ്രമേയം ആവൃത്തിയായി മനസ്സിൽ തറയ്ക്കുംവിധം ചടുലമായി അവതരിപ്പിച്ചശേഷം അനുപല്ലവിയിലും ചരണങ്ങളിലും വിശദീകരിക്കുകയും വിസ്തരിക്കുകയും ചെയ്യുന്നു. പ്രൊ. സാംബമൂർത്തി പറയുന്നതുപോലെ സൂത്രം, വൃത്തി ഭാഷ്യം എന്നൊരു ക്രമം ത്യാഗരാജകീർത്തനങ്ങളിൽ കാണാവുന്നതാണ്.

കാപിനാരായണി രാഗത്തിലുള്ള കീർത്തനത്തിൽ ശ്രീരാമനെ സാമദാനഭേദദണ്ഡചതുരനെന്നു സംബോധന ചെയ്തശേഷം ഈ ചതുരുപായങ്ങൾ ഏതു സന്ദർഭങ്ങളിൽ പ്രയോഗിച്ചു എന്നു ചരണത്തിൽ വിവരിക്കുന്നു. മാജാനകിയെന്ന കാംബോജി കീർത്തനത്തിൽ സീതയെ പരിണയിച്ചതുകൊണ്ടല്ലേ അങ്ങേയ്ക്കു ഈ മഹത്വമെല്ലാമുണ്ടായതെന്നു പല്ലവിയിൽ കളിയായി പറഞ്ഞ ശേഷം ഭർത്താവിൻെറ യശസ്സിനുവേണ്ടി സീതാദേവി എന്തെല്ലാം ചെയ്തു, ചെയ്യാതിരുന്നു എന്നു വിവരിക്കുകയായി. ഈ പ്രകൃതം ഏറെ വിസ്തരിക്കേണ്ടതില്ല. ഉത്സവസമ്പ്രദായ-ദിവ്യനാമ കീർത്തനങ്ങളൊഴിച്ചു മററു മിക്കവയും ഇതിനുദാഹരണമാണ്.

---

* ആവർത്തനത്തിൽ മൂന്നു അടിയും ഒരു വീച്ചും (വിസർജിതം) ഇങ്ങനെ നാലക്ഷരകാലമുള്ള ദേശാദിതാളത്തിൽ പാട്ടു വിസർജിതത്തിൽ ½ അക്ഷര കാലംവിട്ടു (മൂന്നാമിടത്തിൽ) തുടങ്ങുന്നു. ഇതിൽ രചിച്ച മിക്കതും ആദിതാളത്തിൽ പാടാവുന്നതാണ്.

രാമായണത്തിലെ പല രംഗങ്ങളും ഒരു ദൃക്‌സാക്ഷിയുടെ
സ്ഫുടതയോടെ സ്വാമികൾ പ്രതിപാദിക്കുന്ന കീർത്തനങ്ങൾ ഉണ്ടാ

ണ്ട്: ''അലകലല്ല'', ''മുദ്ദുമോമു'' ഇത്യാദി.

ഭഗവദ്ധ്യാനത്തിലും തത്വചിന്തയിലും മുഴുകിയിരുന്ന ത്യാഗ
രാജസ്വാമികൾക്ക നർമ്മബോധമില്ലാതിരുന്നില്ല. മാജാനകി എന്ന
കീർത്തനം തന്നെ ഉദാഹരണമാണ്. കർണ്ണാടക ബിഹാഗിലു
ള്ള ''നേനെന്ദു വെതുകുദുരാ'' എന്ന കീർത്തനത്തിൽ സ്വാമികൾ
ആവലാതിപ്പെടുകയാണ്. അങ്ങയുടെ മകൻ (ബ്രഹ്മാവ്) നില
വിളിച്ചപ്പോൾ വിളി കേൾക്കാതെയിരുന്നു. അങ്ങനെ ഞാൻ
വിളിച്ചാൽ വരുമോ! 'നാല്ഗുമോമു' എന്നാണ് ബ്രഹ്മാവിനെ
വിശേഷിപ്പിക്കുന്നത്. നാലു മുഖംകൊണ്ടു നിലവിളിച്ചാലത്തെ
കോലാഹലമെന്തായിരിക്കും!

ത്യാഗരാജകീർത്തനങ്ങളുടെ യഥാർത്ഥ മഹിമ അറിയുവാൻ
സംഗീതരസികനായാൽ മാത്രം പോരാ — ഒരു ഭക്തൻകൂടി ആവണം.
തുളസീദാസ്, കബീർ തുടങ്ങിയ ഭാഗവതോത്തമന്മാരുടെ സന്തതി
യാണ് ത്യാഗരാജസ്വാമികൾ. ഭക്തിഭാവസ്ഫുടമായ ശരണാഗതി
അദ്ദേഹത്തിന്റെ കീർത്തനങ്ങളിൽ ഉടനീളം പ്രതിഫലിച്ചു കാണും.
പോതനയുടെ ഭാഗവതം, ഭദ്രാചലം രാമദാസന്റെ ഭക്തിഗാനങ്ങൾ,
നാരായണതീർത്ഥന്റെ കൃഷ്ണലീലാതരംഗിണി ഇവ സർവ്വോപരി
യായി സ്വാമികളെ സ്വാധീനിച്ചിട്ടുണ്ട്; കൂടാതെ, പണ്ഡിതനും
വൈരാഗിവര്യനുമായിരുന്ന കാഞ്ചീപുരം ബ്രഹ്മേന്ദ്രനായിട്ടുള്ളയ
സമ്പർക്കവും. വേറൊരു സംഗതിയും സ്മരിക്കേണ്ടതുണ്ട്: തഞ്ചാവൂർ
രാജസദസ്സിൽ രാമായണം വായിച്ച് അർത്ഥം പറയുന്ന ജോലിയു
ണ്ടായിരുന്ന രാമബ്രഹ്മം മകനേയും അരമനയിലേക്കു കൂട്ടിക്കൊണ്ടു
പോവുക പതിവായിരുന്നു. ത്യാഗരാജന്റെ ബാലഹൃദയത്തിൽ
രാമഭക്തി അങ്ങനെ വേരൂന്നി.

ത്യാഗരാജ സ്വാമികളുടെ കാലത്തുതന്നെ അദ്ദേഹത്തിന്റെ
കീർത്തനങ്ങൾക്ക് ദക്ഷിണേന്ത്യയിലാകെ പ്രചുര പ്രചാരം ലഭിച്ചു.
ഉമയാൾപുരം, തില്ലൈസ്ഥാനം, വാലാജപ്പേട്ട എന്നീ മൂന്നു ശിഷ്യ
പരമ്പരകളിലെ സുന്ദര ഭാഗവതർ, കൃഷ്ണഭാഗവതർ, രാമയ്യങ്കാർ,
വെങ്കിടരമണ ഭാഗവതർ എന്നിവർ വഴിക്കാണു സ്വാമികളുടെ
കീർത്തനങ്ങൾ നമുക്കു ലഭിച്ചിട്ടുള്ളത്. വീണ കുപ്പയ്യരേയും ഇക്കൂട്ട
ത്തിൽ ഓർക്കേണ്ടതാണ്.

പുരന്ദരദാസിനു ശേഷം ദക്ഷിണേന്ത്യൻ സംഗീതത്തിൽ വിപ്ല
വാത്മകമായ പുരോഗതിയും അഭിവൃദ്ധിയും ഉണ്ടാക്കിയവരിൽ
ത്യാഗരാജസ്വാമികൾ പ്രമുഖ സ്ഥാനം അർഹിക്കുന്നു. അദ്ദേഹ
ത്തിന്റെ സമകാലികന്മാരായ ശ്യാമശാസ്ത്രിയും മുത്തുസ്വാമി
ദീക്ഷിതരും തുല്യപ്രാധാന്യമുള്ളവർതന്നെ. എന്നാൽ ത്യാഗരാജ
സ്വാമികൾ സാധാരണക്കാർക്ക് മനസ്സിലാവുന്ന നാടോടി ഭാഷ

യിലും അനായാസമായി പാടാവുന്ന രാഗതാളങ്ങളിലുമാണ് തന്റെ കീർത്തനങ്ങൾ രചിച്ചിട്ടുള്ളത്. തെലുങ്കു തീരെ പ്രചരിച്ചിട്ടില്ലാത്ത നമ്മുടെ കേരളത്തിൽ പോലും കഴിഞ്ഞ പത്തു വ്യാഴവട്ടങ്ങളായി ഈ കീർത്തനങ്ങൾ നടപ്പിലായിട്ടുണ്ട് എന്ന വസ്തുത അവയ്ക്കു സംഗീതലോകത്തിൽ ലഭിച്ച ജനസമ്മതിക്കു മതിയായ തെളിവാണ്.

"ഹൈന്ദവ സംസ്കാരത്തിന്റെ സന്തതികളിൽ സർവ്വോൽകൃഷ്ടരായവർ ആരെല്ലാമെന്നു ചോദിച്ചാൽ നിസ്സന്ദേഹമായി ഞാൻ പറയും വാല്മീകിയും കാളിദാസനും ത്യാഗരാജനുമാണെന്ന്— അജന്ത ചുമർ ചിത്രങ്ങൾ വരച്ച കലാകാരന്മാരും സ്മരണീയരാണ്" എന്ന് ടി. വി. സുബ്ബറാവു* ത്യാഗരാജനെപ്പററിയുള്ള തന്റെ പുസ്തകത്തിൽ അഭിപ്രായപ്പെട്ടിട്ടുണ്ട്. ദക്ഷിണേന്ത്യയിലെ സംഗീതരസികന്മാരെങ്കിലും ഇതിനോട് യോജിക്കാതിരിക്കുകയില്ല.



* കന്നഡഭാഷാ ഗ്രന്ഥകാരനായ സുബ്ബറാവു മദ്രാസിലെ പ്രമുഖ അഭിഭാഷകരിലൊരാളായിരുന്നതിനു പുറമെ സംഗീത വിദ്വാനും നല്ലൊരു ഗായകനും കൂടിയായിരുന്നു. മദ്രാസ് മ്യൂസിക് അക്കാദമി 'സംഗീതകലാനിധി' എന്ന ബിരുദം കൊണ്ട് ആദ്യമായി ബഹുമാനിച്ചവരിൽ മി. റാവുവും ഉൾപ്പെടുന്നു.

| | |
|---|---|
| മനസുനില്പ | ആഭോഗി |
| മനസുലോനി | ഹിന്ദോളം |
| മനസുവിഷയ | നാടകുറിഞ്ചി |
| മനസുസ്വാധീനമൈന | ശങ്കരാഭരണം |
| മരുഗേല | ജയന്തശ്രീ |
| മാജാനകി | കാംബോജി |
| മാനമുലേദാ | ഹമീർ കല്യാണി |
| മാരുബല്കക | ശ്രീരഞ്ജനി |
| മുദ്ദുമോമു | സൂര്യകാന്തം |
| മുന്ദുവെനുക | ദർബാർ |
| മേരുസമാന | മായാമാളവഗൗള |
| മേലുകോ | ബൗളി |
| മോഹനരാമ | മോഹനം |
| മോക്ഷമു | സാരമതി |
| യോചന | ദർബാർ |
| രഘുവര | പന്തുവരാളി |
| രാഗരത്നമാലിക | രീതിഗൗള |
| രാഗസുധാ | [illegible] |
| രാനിദി | മണിരംഗു |
| രാമകഥാ | മധ്യമാവതി |
| രാമനന്നുബ്രോവ | ഹരികാംബോജി |
| രാമനിന്നേ | ഹുസേനി |
| രാമാനീപൈ | കേദാരം |
| രാമാനീയെഡ | ഖരഹരപ്രിയ |
| രാമാനീസമാന | ഖരഹരപ്രിയ |
| രാമബാണ | സാവേരി |
| രാമഭക്തി | ശുദ്ധബംഗാള |
| രാമാഭിരാമ | ദർബാർ |
| രാരാമായിന്റി | അസാവേരി |
| ലേകനാ | അസാവേരി |
| വരനാരദ | വിജയശ്രീ |
| വാഡേരാ | പന്തുവരാളി |
| വാസുദേവയനി | കല്യാണി |
| വിഡജാലദുരാ | ജനരഞ്ജനി |
| വിദുലകു | മായാമാളവഗൗള |
| വിനായകുനി | മധ്യമാവതി |
| വേണുഗാന | കേദാരഗൗള |
| വേങ്കടേശ | മധ്യമാവതി |
| വേരെവ്വരേ | സുരുടി |



| | |
|---|---|
| വന്ദനമു | ശഹാന |
| ശാന്തമുലേക | സാമ |
| ശിവശിവശിവ | പന്തുവരാളി |
| ശിവേപാഹിമാം | കല്യാണി |
| ശോഭില്ലു | ജഗന്മോഹിനി |
| ശംഭോമഹാദേവ | പന്തുവരാളി |
| ശ്രീകാന്ത | ഭവപ്രിയ |
| ശ്രീഗണപതിനി | സൗരാഷ്ട്രം |
| ശ്രീനാരദ | കാനഡ |
| സരസസാമദാന | കാപിനാരായണി |
| സാധിഞ്ചെനെ | ആരഭി |
| സാമജവര | ഹിന്ദോളം |
| സീതമ്മ | വസന്ത |
| സീതാപതെ | ഖമാസ് |
| സുഖിയെവ്വരോ | കാനഡ |
| സുഗുണമുലേ | ചക്രവാകം |
| സുജനജീവന | ഖമാസ് |
| സുധാമാധുര്യ | സിന്ധുരാമക്രിയ |
| സുന്ദരി | കല്യാണി |
| സൊഗസുഗാ | ശ്രീരഞ്ജനി |
| സംഗീതജ്ഞാനമു | ധന്യാസി |
| സംഗീതശാസ്ത്ര | മുഖാരി |
| സ്വരരാഗസുധാ | ശങ്കരാഭരണം |
| സ്മരണേസുഖമു | ജനരഞ്ജനി |
| ഹെച്ചരിക | യദുകുലകാംബോജി |
| ക്ഷീണമൈ | മുഖാരി |
| ക്ഷീരസാഗരശയന | ദേവഗാന്ധാരി |

# ശ്രീ ത്യാഗരാജസ്വാമി കീർത്തനങ്ങൾ

## 1

ബംഗാള — ദേശാദി

പ. ഗിരിരാജസുതാതനയ! സദയ! (ഗി)

അ. സുരനാഥമുഖാർച്ചിതപാദയുഗ!
പരിപാലയമാമിഭരാജമുഖ! (ഗി)

ച. ഗണനാഥ! പരാത്പര! ശങ്കരാ-
ഗമ വാരിനിധി രജനീകര!
ഫണിരാജകങ്കണ! വിഘ്നനിവാ-
രണ! ശാംഭവ! ശ്രീത്യാഗരാജനുത! (ഗി)

ഗിരിരാജസുതാതനയ-ഹിമവാന്റെ മകളായ ശ്രീപാർവ്വതിയുടെ മകനേ; സദയ-കാരുണ്യമുള്ളവനേ; സുരനാഥമുഖാർച്ചിതപാദയുഗ-ഇന്ദ്രാദി ദേവന്മാർ പാദസേവ ചെയ്യുന്നവനേ; പരിപാലയ-രക്ഷിച്ചാലും; മാം-എന്നെ; ഇഭരാജമുഖ-ആനയുടെ മുഖത്തോടു കൂടിയവനേ; ഗണനാഥ-ശിവഗണങ്ങളുടെ നായകനേ; പരാത്പര-സർവ്വേശാ; ശങ്കര-സുഖത്തെ തരുന്നവനേ; ആഗമവാരിനിധി രജനീകര-വേദങ്ങളാകുന്ന കടലിന്ന ചന്ദ്രനായവനേ; ഫണിരാജകങ്കണ-സർപ്പാധിരാജനായ ആദിശേഷനെ കൈവളയായി ധരിച്ചവനേ; വിഘ്നനിവാരണ-വിഘ്നങ്ങളെ ഇല്ലാതാക്കുന്നവനേ! ശാംഭവ-ശിവപുത്രാ; ശ്രീത്യാഗരാജനുത-ത്യാഗരാജനാൽ വാഴ്ത്തപ്പെട്ടവനേ!

ചന്ദ്രോദയത്തിൽ വേലിയേറ്റമുണ്ടാകുന്നു-ചന്ദ്രൻ സമുദ്രത്തിന്റെ ബന്ധുവാണെന്ന കവിസങ്കേതം. ആഗമവാരിനിധി രജനീകര-വേദങ്ങളെ ഉയർത്തുന്നവനും സംരക്ഷിക്കുന്നവനും എന്നർത്ഥം.

സ്വാമികളുടെ അമ്മയുടെ അപ്പന്റെ പേർ ഗിരിരാജൻ എന്നാണെന്ന സ്മരിക്കണം.

## 2

മനോരഞ്ജനി—ആദി

പ. അടുകാരാദനി പല്‌ക
നഡിമാനദു ലേക പോയെനാ? (അ)

അ. എട്ലോപ്പുദുനേ? ദയലേദുവലു
ഏ വേല്പു സേയു ചലമോ തെലിസി (അ)

ച. വേദശാസ്ത്രോപനിഷദ്വിദുഡൈന
നിജപുദാരിനി ബട്ടിദാസുഡൈന
നാദൈപൈ നെപമെഞ്ചിതേ
ത്യാഗരാജനുത! (അ)

അടുകാരാദു—അങ്ങനെ പാടില്ല (പൊരുത്തല്ല്); അനി—എന്ന; പല്കക—പറയുന്നതിന; അടിമാനദു ലേക—അഭിമാനമില്ലാതെ; പോയെനാ—പോയിയോ; എട്ലു—എങ്ങനെ; ഓപ്പുദു—സഹിക്കും; നേ—ഞാൻ; ദയലേദുവലു—ദയയോടെ കൺപാർത്താലും; ഏ—ഏതു, വേല്പു—ദൈവം; സേയു (ചേയു)—ചെയ്യുന്ന; ചലമോ—വിരോധം, ഉപദ്രവം; തെലിസി—അറിഞ്ഞു, അന്വേഷിച്ച്; വേദശാസ്ത്രോപനിഷദ്വിദുഡൈന—വേദശാസ്ത്രോപനിഷത്തുക്കളെ അറിയുന്നവനായ; നിജദാരിനി—നേരായവഴി; ബട്ടി (പട്ടി) പററി, അവലംബിക്കുന്ന; ദാസുഡൈന—ദാസനായ; നാദൈപൈ—എന്റെമേൽ; നെപമെഞ്ചിതേ (നെപമു + എഞ്ചിതേ) കററം ചുമത്തുക; ത്യാഗരാജനുത!

'അങ്ങനെ പാടില്ല' എന്നതുളിച്ചേറ്റ അങ്ങേയ്ക്ക് എന്നിൽ അഭിമാനം ഇല്ലാതെ പോയോ? ഞാൻ എങ്ങനെ പൊറുക്കും? സ്വാമി! ദയയോടെ കൺപാർത്താലും! ഏതു ദൈവം ചെയ്യുന്ന കെടുതിയാണിതെന്നറിഞ്ഞു അങ്ങനെ ചെയ്യരുതെന്ന പറഞ്ഞുകൂടെ? വേദങ്ങളും, ശാസ്ത്രങ്ങളും, ഉപനിഷത്തുക്കളും എന്നിവ അറിയുന്നവനും നേർവഴിയിൽ ചരിച്ചുകൊണ്ടുള്ള (സ്വധർമ്മാനുഷ്ഠാനം ചെയ്തു) നിന്റെ ദാസനായ എന്റെമേൽ കററം ചുമത്തിയാൽ എനിക്കെന്താണ് ഗതി. ത്യാഗരാജനുത!

ധർമ്മിഷ്ഠനായ എന്നെ കറപ്പെടുത്തുന്നതു ഒരു ദുഷ്ടദേവതയുടെ ചതി യാവണം. അതാരാണെന്നു കണ്ടുപിടിച്ചു എന്റെ ദാസനെ തൊട്ടുകളിക്കരുതെന്നു അവരോട് നിന്തിരുവടി പറയേണ്ടതല്ലേ? എന്നാണ് സ്വാമികളുടെ ആശയം. രോഷോക്തിയാണ് ഈ കീർത്തനം.

അനുപല്ലവി—എട്ലൊപ്പുദുനേ ദയലേദുവലു എന്നും പാഠഭേദം. ചരണത്തിൽ നിജദാരിനി എന്നും. നെപമിഞ്ചിതേ എന്നും.

## 3

അഠാണ—ഝമ്പ

പ. അനുപമഗുണാംബുധിയനി നിന്നു നെരനമ്മി
അനുസരിഞ്ചിന വാഡനൈതി (അ)

രാമായണത്തിലെ രണ്ടു പ്രധാന സംഭവങ്ങളെ സ്വാമികൾ ഓർമ്മ ചെയ്യുകയാണു്. ശ്രീരാമന്റെ ക്ഷാത്രവീര്യം കണ്ടു ആനന്ദിക്കുവാൻ വിശ്വാമിത്രനെപ്പോലെ ജനകക്ഷത്രിയനായ ഒരാൾ തന്നെ വേണമല്ലോ.

പാഠഭേദം–ചരണം–വിദിതൈഡി സമയ

# 8

ചാരുകേശി–ആദി

പ. ആഡ മോഡി ഗലദേ? രാമയ്യ! മാട (ആ)

അ. തോഡു നീഡ നീവേയനുചുന കോരിതോ
ഗ്ഗുഡി പാദമു ബട്ടിന നാതോ മാട (ആ)

ച. ചദുവുലന്നി തെലിസി ശങ്കരാംശുഡൈ
സദയുഡാശുഗ സംഭവുഡു മ്രൊക്ക
ഗദല്വ തമ്മുനി ബല്ക ജേസിതിവി
ഗാകനു ത്യാഗരാജു ആഡിന മാട (ആ)

മാടലാഡ–സംസാരിക്കുവാൻ; മോഡി–ഗൗരവ്യം; ഗലദേ–കാണുകയോ; രാമയ്യ! ശ്രീരാമസ്വാമി! തോഡു–ചങ്ങാതി; നീഡ–നിഴൽ; നീവേ–നീതന്നെ; അനുചുന–എന്ന്; കോരിതോ ഗ്ഗുഡി–കോരിയോടുകൂടി; പാദമുബട്ടിന–കാലു പിടിച്ച; നാതോ–എന്നോട്; ചദുവുലു–വിദ്യകൾ; അന്നി–എല്ലാം; തെലിസി–അറിവുള്ള; ശങ്കരാംശുഡൈ–ശിവന്റെ അംശമായ; സദയുഡു–സുശീലനായ ആശുഗസംഭവുഡു–വായുപുത്രൻ (ഹനുമാൻ); മ്രൊക്ക–നമസ്കരിക്കുന്ന; ഗദല്വ (കല്വ)–ശ്രദ്ധാലുവായ; തമ്മുനി–അനുജനോട്; ബല്കജേസിതിവി–നീ പറഞ്ഞു; ഗാകനു–ഇല്ല; ത്യാഗരാജു–ത്യാഗരാജൻ; ആഡിന–പറഞ്ഞ; മാട–വാക്ക്.

പല്ലവിയും അനുപല്ലവിയും ചേർത്തു അന്വയിക്കണം.

ചങ്ങാതിയും നിഴലും നീതന്നെയാണെന്ന കരുതി കേണിപ്പൂം നിന്റെ കാലുപിടിച്ച എന്നോട് മിണ്ടാതിരിക്കുന്ന ഗൗരവ്യം കാണുകയോ? സകല വിദ്യകളും വശമാക്കിയവനും ശിവാംശമായി പിറന്നവനുമായ ഹനുമാൻ നിന്നെ കണ്ടു വന്ദിച്ചപ്പോഴും നിന്റെ ശ്രദ്ധാലുവായ അനുജനെക്കൊണ്ടു പറയിച്ചതല്ലാതെ ആ ഗതനോടു മിണ്ടിയില്ല. അങ്ങനെയുള്ള നിനക്ക് ഈ ത്യാഗരാജൻ പറഞ്ഞതിനു് എന്തു മതിപ്പുണ്ടാവും?

മോഡി എന്ന പദത്തിനു കുട്ടിക്കളവു് 'സന്തൃപ്തിക്കുറവു്' എന്നൊക്കെ അർത്ഥമുണ്ടു്. ഗദല്വ എന്ന പദത്തിന്റെ അർത്ഥം ഉത്തമം. ഗാകനു എന്നാൽ ആയതുകൊണ്ടു എന്നാണു സാമാന്യ അർത്ഥം; ഇവിടെ (പറയിച്ചു) ഇല്ല എന്ന അർത്ഥത്തിലാണു് പ്രയോഗം. പാഠഭേദം–ചരണം–ത്യാഗരാജ പാടിന മാട.

ത്യാഗോപനിഷത്തിൽ കൊടുത്ത ഈ പാഠമാണു് ശരിയായതെന്നു് ഗ്രന്ഥകർത്താവായ ശ്രീ പുരുഷോത്തമൻ അഭിപ്രായപ്പെടുന്നു. ത്യാഗരാജു ഏപാടി മാട. ഏപാടി–അത്ര. ത്യാഗരാജൻ എന്താണു്? എന്തു നിസ്സാരനാണ്!

സുന്ദര മുതലിയാർ. ത്യാഗരാജ സ്വാമികളുടെ വൈശിഷ്ട്യം അറിഞ്ഞ മുതലിയാർ അദ്ദേഹത്തെ സ്വന്തം ഗ്രാമത്തിലേക്ക ക്ഷണിച്ചു കൂട്ടിക്കൊണ്ടുപോയി അവിടെ അഞ്ചു ദിവസം താമസിപ്പിച്ചു. കോവൂർ മദ്രാസിൽനിന്ന 14 മൈൽ പടിഞ്ഞാറു സ്ഥിതിചെയ്യുന്നു. ആ ഗ്രാമത്തിലെ സുന്ദരേശ്വര പെരുമാളെയാണ ഈ കീർത്തനത്തിൽ സ്തുതിച്ചിട്ടുള്ളത്. സുന്ദര മുതലിയാർക്ക ധനവും ബ്രാഹ്മണ, ഭക്തിയും കീർത്തിയും ഉണ്ടായതു സുന്ദരേശന്റെ പ്രസാദം കൊണ്ടാണെന്ന സ്വാമികൾക്കു തോന്നിയിരിക്കണം.

ത്യാഗരാജസ്വാമികളുടെ തീർത്ഥയാത്രക്കുന്ന സമയം ഉഞ്ഛവൃത്തിക്കുള്ള അദ്ദേഹത്തിന്റെ സഞ്ചിയിൽ ആരെങ്കിലും അറിയാതെ മുതലിയാർ കുറച്ചു പണം ഇട്ടുവെന്നും, അതറിവുകിട്ടിയ ചില കൊള്ളക്കാർ തീർത്ഥയാത്രയ്ക്കിടയിൽ അദ്ദേഹത്തെ പിടികൂടിയെന്നും, ശ്രീരാമസ്വാമിതന്നെ ലക്ഷ്മണനോടു കൂടി രക്ഷാപ്രവർത്തനത്തിന സ്വാമികളുടെ അടുക്കലെത്തിയെന്നുള്ള കഥ പ്രസിദ്ധമാണ്.

# 15

ഭൈരവി — രൂപകം

പ. ഉപചാരമു ജേസേ വാരുന്നാരനി
മറവകുരാ (ഉ)

അ. കൃപഗാവലെനനി നേ നീ
കീർത്തിനി ബല്കചുന്നദഗ (ഉ)

ച. വാകിടനേ ബഡലിയുഗ വാതാത്മജുഡുന്നാഡനി
ശ്രീകരുഡഗു നീതമ്മുഡു ജേരിയുന്നാഡനി
ഏകാന്തമുനനു ജാനകി ഏർപഡിയുന്നാദനി
ശ്രീകാന്ത! പലലേലനി ശ്രീത്യാഗരാജവിനുത! (ഉ)

ഉപചാരമു— സേവ, പൂജ, ആരാധന; ജേസേ വാരുന്നാരനി (ചേസേവാരു + ഉന്നാരനി) —ചെയ്യുന്നവരുണ്ട്; മറവകുരാ—മറക്കരുതേ; കൃപ—ദയ; ഗാവലെനനി (കാവലെന + അനി) എനിക്കുവേണം; നേനീ (നേനു + നീ) ഞാൻ നിന്റെ; കീർത്തിനി—കീർത്തിയെ; ബല്കചുന്നദഗ—സ്തുതിക്കുന്നു;

വാകിടനേ—മുന്നിൽ, പ്രവേശന വാതിൽ; ബഡലിയുഗ—ജാഗ്രതയോടെ; വാതാത്മജു—ഹനുമാൻ; ഉന്നാഡനി—ഉണ്ടെന്ന; ശ്രീകരുഡഗു (ശ്രീ + കരുഡു + അഗു)— ഐശ്വര്യത്തെ പ്രദാനം ചെയ്യുന്നവൻ ആയ; നീ—നിന്തിരുവടിയുടെ; തമ്മുഡു —അനുജന്മാർ; ജേരിയുന്നാഡനി (ചേരി + ഉന്നാഡനി) ഒന്നിച്ചു ചേർന്നിട്ടുണ്ട്; ഏകാന്തമുനനു—തനിയായിരിക്കുമ്പോൾ; ജാനകി— സീതാദേവി; ഏർപ്പഡിയുന്നാദി— തയ്യാറുണ്ട്; ശ്രീകാന്ത— ലക്ഷ്മീപതേ; പലലേലനി—മറ്റെല്ലാവരും; ശ്രീത്യാഗരാജവിനുത!

അല്ലയോ ലക്ഷ്മീപതേ! സേവിക്കുവാൻ പലരും ഉണ്ടെന്ന വിചാരിച്ച് എന്നെ മറക്കാതിരിക്കണമേ. നിന്തിരുവടിയുടെ കാരുണ്യം ലഭിപ്പാനായി ഞാൻ അങ്ങയുടെ മഹാത്മ്യത്തെപ്പറ്റി പാടിക്കൊണ്ടിരിക്കുന്നു. അങ്ങേക്ക ദ്വാരപാലകനായി ഹനുമാൻ ജാഗ്രതയോടെ നില്ക്കുന്നു; ആജ്ഞാകാരികളായി അനു

ജനമാർ ചുറ്റുമുണ്ട്; ഏകാന്തതയിൽ (സ്വൈരസല്ലാപത്തിന്) സീതയുണ്ട്; ശ്രീ ത്യാഗരാജൻ വാഴ്ത്തുന്നവനേ! (ഇവരെല്ലാമുള്ളപ്പോൾ ഇനി ആരും വേണമെന്ന തോന്നിപ്പോകരുതേ!)

പൂജനീയന്മാരായ ദേവന്മാർക്ക് ചെയ്യുന്ന ക്രിയകളാണ് ഉപചാരങ്ങൾ. ഷോഡശോപചാരങ്ങളുണ്ട്. അതിൽ പ്രധാനമായ പഞ്ചോപചാരം: സ്നാനം, പൂജ, നിവേദ്യം, പ്രദക്ഷിണം നമസ്കാരം.

ഭക്തന്റെ ദാസ്യ ഭാവമാണ് ഈ കീർത്തനത്തിൽ.

# 16

ഹരികാംഭോജി. രൂപകം

പ. ഉണ്ടേദി രാമുഡൊകഡു
ഊരക ചെഡിപോക മനസാ (ഉ)

അ. ചണ്ഡമാർത്താണ്ഡമധ്യമണ്ഡലമുന
ചെലങ്കുചു (ഉ)

ച. താമസാദി ഗുണരഹിതുഡു
ധർമ്മാത്മുഡു സർവ്വസമുഡു
ക്ഷേമകരുഡു ത്യാഗരാജ
ചിത്തഹിതുഡു ജഗമുനിണ്ടി (ഉ)

ഉണ്ടേതി-ഉണ്ട്; രാമുഡൊകഡു (രാമുഡു+ഒകഡു) രാമൻ ഒരുവൻ; ഊരക-വൃഥാ വെറുതെ; ചെഡിപോക-നശിക്കാതിരിക്ക, ദുഷിക്കാതിരിക്ക; മനസാ അല്ലയോ മനസ്സേ; ചണ്ഡമാർത്താണ്ഡമണ്ഡലമുന-രൂക്ഷമായ സൂര്യമണ്ഡലത്തിന്റെ നടുവിൽ; ചെലങ്കു-പ്രകാശിക്കുന്നവൻ; താമസ ഗുണരഹിതുഡു-താമസ ഗുണമില്ലാത്തവനും; ധർമ്മാത്മുഡു-ധർമ്മാത്മാവും; സർവ്വസമുഡു- സമഭാവമുള്ളവനായി; ക്ഷേമകരുഡു- ക്ഷേമത്തെ ചെയ്യുന്നവനായി; ത്യാഗരാജ ചിത്ത ഹിതുഡു- ഈ ത്യാഗരാജന് പ്രിയമുള്ളവനായി; ജഗമുനിണ്ടി (ജഗമു+നിണ്ടി)-ജഗന്മയനായി-

രാമൻ ഒരുവനുണ്ട് (മറ്റൊന്നുമില്ല) അല്ലയോ മനസ്സേ! (വേറൊന്നിൽ വിശ്വസിച്ചോ, വേറൊന്നിനെ തേടിയോ) വെറുതെ ചീത്തയാവാതിരിക്ക, സൂര്യമണ്ഡലമധ്യത്തെന്ന പോലെ (സദാ) പ്രകാശിക്കുന്നവനും, തമോഗുണം തീണ്ടാത്തവനും, ധർമ്മത്തിനിരിപ്പിടമായവനും, സമചിത്തനായവനും, (ഭക്തന്മാർക്ക്) ക്ഷേമത്തെ ചെയ്യുന്നവനും ജഗന്മയനും ത്യാഗരാജന്റെ ഇഷ്ട ദേവതയുമായ (രാമൻ മാത്രമുണ്ട്)

ചെഡിപോക എന്ന പദത്തിന് നശിക്കാതിരിക്കുക ചീത്തയാവാതിരിക്കുക എന്നൊക്കെയാണർത്ഥമെങ്കിലും ഇവിടെ ദുഷിക്കാതിരിക്കുക എന്ന അർത്ഥമത്രെ യോജിക്കുക.

അനുപല്ലവിക്ക സൂര്യമണ്ഡലത്തിൽ പ്രകാശിക്കുന്നവനും എന്നർത്ഥമുണ്ട്. ''ധ്യേയസ്സദാ സവിതൃമണ്ഡലമധ്യവർത്തീ നാരായണസ്സരസിജാസന സന്നിവിഷ്ടഃ'' ഇത്യാദിയായ പ്രമാണം സ്മരണീയം.

ധർമ്മ സംസ്ഥാപനത്തിനായിട്ടാണല്ലോ ഭഗവാന്റെ അവതാരങ്ങളും തന്നെ. ശ്രീരാമാവതാരം വിശേഷിച്ചുമാണ്.

'' രാമനീ സമാനമെവരു '' മുതലായ അനേകം കീർത്തനങ്ങളിൽ ത്യാഗരാജസ്വാമി ശ്രീരാമനെ തന്റെ ഇഷ്ടദേവതയായി കല്പിച്ചിട്ടുണ്ട്. അവതാരം മാത്രമല്ല സാക്ഷാൽ പരബ്രഹ്മമാണ് ശ്രീരാമൻ സ്വാമികളുടെ ഭാവനയിൽ.

## 17

ചക്രവാകം — ത്രിപുട

പ. എട്ല ബ്രോതുവോ തെലിയ?
ഏകാന്ത രാമയ്യ! (എ)

അ. കടകട! നാചരിത്രമു കർണ്ണകഠോരമയ്യ (എ)

ച. പട്ടി ഗൊറ്റ്റു രീതി ഭക്ഷിഞ്ചി തിരിഗിതി;
പുട്ടുലോഭുലന പൊട്ടകൈ പൊഗഡിതി
ദുഷ്ടുലതോ ഗൂഡി ദുഷ്കൃത്യമു സല്പി
ദ്രോഹജസിന ത്യാഗരാജുനി ദയതോ (നെ)



എട്ല – എങ്ങനെ; ബ്രോതുവോ – രക്ഷിക്കും;

തെലിയ – അറിയുന്നില്ല; തെലിയു – അറിയുക. ഏകാന്ത – ഒരേ ഒരു, അനന്യമായ; കടകട – കഷ്ടം! നാചരിത്രമു – എന്റെ കഥ; കർണ്ണകഠോരം – കേൾക്കാൻ കൂടി വയ്യാത്ത ദോഷമാണ്. അയ്യ – പ്രഭോ! പട്ടി ഗൊറ്റ്റു – പൊട്ടയായ പോത്തു; രീതി – പോലെ; ഭക്ഷിഞ്ചി – തിന്നും; തിരിഗിതി – അലഞ്ഞു നടന്നു; പുട്ടുലോഭുലന – ജനനാ പിശുക്കന്മാരെ; പൊട്ടകൈ – വയറിനു (ഉണ്ണാൻ) വേണ്ടി; പൊഗഡിതി – പുകഴ്ത്തി; ദുഷ്ടുലതോഗൂഡി – ദുഷ്ടന്മാരോടു ചേർന്നു; ദുഷ്കൃത്യമു – പാപകർമ്മങ്ങളും; സല്പി – ചെയ്തു; ദ്രോഹജസിന – ദ്രോഹിയായി നടന്നവൻ; ത്യാഗരാജുനി – ത്യാഗരാജനെ; ദയതോ – ദയയോടെ.

അല്ലയോ എന്റെ ഏകാവലംബമായ രാമ! നിന്തിരുവടി എങ്ങനെ അടിയനെ രക്ഷിക്കും എന്നു അറിഞ്ഞു കൂടാ. (അത്രയും വലിയ പാപിയാണത്രെ എന്ന സാരം) കഷ്ടം! എന്റെ (ജീവിത) കഥ കേൾക്കുവാനും കൂടി കൊള്ളരുതാത്തതാണ്. ഭക്ഷണത്തെ മാത്രം ലക്ഷ്യമാക്കി ഒരു പോത്തിനെപോലെ ഞാൻ അലഞ്ഞു നടന്നു. ഭക്ഷണത്തിനു മാത്രം വേണ്ടി ലുബ്ധന്മാരെ ഞാൻ സേവിച്ചു; നീചന്മാരോടു കൂട്ടു കൂടി ദുഷ്കർമ്മങ്ങളും ചെയ്തു. ദ്രോഹിയായി നടന്നവനായ ഈ ത്യാഗരാജനെ ദയയോടെ എങ്ങനെ രക്ഷിക്കാം—

ഗൗളരാഗത്തിലുള്ള ''ദുഡുകുഗല'' എന്ന കീർത്തനം പോലെ ഇതും ആത്മഗർഹണ പരമായ ഒന്നാണ്. നിഷ്കളങ്ക ഹൃദയനും ഭാഗവതോത്തമനുമായ ത്യാഗരാജസ്വാമികൾ അത്തരം ജീവിതം നയിച്ചിട്ടുണ്ടായിരിക്കയില്ല. അങ്ങനെ ദുർമ്മാർഗ്ഗികളായിരുന്നശേഷം ഭക്തന്മാരായവർക്കു വേണ്ടിയാണ് സ്വാമികൾ ഇത്തരം കീർത്തനങ്ങൾ രചിച്ചത്.

പണ്ഡിതന്മാർ നിന്തിരുവടി ആരെന്നാണ് തീർച്ചയാക്കിയത്? അവർ എങ്ങനെ പൂജിച്ചു? ശിവനായിട്ടാണോ, വിഷ്ണുവായിട്ടാണോ ബ്രഹ്മാവായിട്ടാണോ അതുമല്ല പരബ്രഹ്മമായിട്ടാണോ! ശിവമന്ത്രത്തിന്റെ ജീവനാണ് 'മ' 'ര' വിഷ്ണുമന്ത്രത്തിന്റെ ജീവനമാണ് ഈ വിശേഷവസ്തുത നല്ലപോലെ ധരിച്ചിട്ടുള്ള മഹാത്മാക്കളെ ഞാൻ വന്ദിക്കുന്നു. സദ്ഗുണസമ്പന്നരും ത്യാഗരാജനാൽ സ്തുതിക്കപ്പെട്ടവനുമായവനേ!

വിനുതത്യാഗരാജ എന്നു സമസ്തപദമായിട്ടെടുക്കാം. പഞ്ചനദീശനു ത്യാഗരാജൻ എന്നു പേരുണ്ട്, ശിവൻ ശ്രീരാമഭക്തനാണെന്നു പുരാണം.

പല്ലവിയുടെ ഒടുവിലുള്ള നരവര എന്നതു നരവർ എന്നു സംബോധനയായി ചില ഗ്രന്ഥങ്ങളിൽ കാണുന്നു.

ഈ കീർത്തനത്തിന്റെ രാഗം ദേവാമൃതവർഷിണിയായും നാഗചിന്താമണിയായും അന്യഗ്രന്ഥങ്ങളിൽ കാണുന്നു

ചരണാന്ത്യത്തിലെ ത്യാഗരാജവിനുത എന്നതിനു ശേഷം നീ എന്നും പാഠമുണ്ട്. അപ്രകാരം പല്ലവി എട്ടെന്നതു നിന്നെ എന്നാവും. പല്ലവിയിൽ പാഠാന്തരം നിർണ്ണയഞ്ചി എന്നും.

ശ്രദ്ധേയമായൊരു കാര്യം. 'മ' ആദ്യമായും 'ര' രണ്ടാമതായുമാണല്ലോ സ്വാമികൾ ഈ കീർത്തനം രചിച്ചത്. അപ്രകാരം മര എന്നതിനു പകരം മരാ എന്നാകും. നാരദമഹർഷി വാല്മീകിക്കു മന്ത്രോപദേശം ചെയ്തതു ഇങ്ങനെയാണെന്നു ഐതിഹ്യം. സ്വാമികൾ ശ്രീനാരദനെ ഗുരുവായി വരിച്ചിട്ടുള്ളതും സ്മരണീയമാണ്.

ശിവമന്ത്രം: നമഃ ശിവായ

വിഷ്ണുമന്ത്രം ഓം നമോ നാരായണായ

ഈ രണ്ടു മന്ത്രങ്ങളുടെയും സാരമടങ്ങിയതാണ് താരകമന്ത്രമായ രാമനാമമെന്നു സ്വാമികൾ സൂചിപ്പിക്കുന്നു.

## 21

ദേവമനോഹരി–ചാപ്പ്

പ. എവരികൈ യവതാര മെത്തിതിവോ?
ഇപ്പുഡൈന ദെലുപവയ്യാ രാമയ്യ! നീ (എവ)

അ. അവനികി രമ്മനി പിലിചിന മഹാരാ
ജെവഡോ വാനികി മ്രൊക്കെദ രാമ (എവ)

ച. വേദവർണ്ണനീയമൗ നാമമുതോ
വിധിരുദ്രുലകു മേല്മിയഗു രൂപമുതോ
മോദസദനമഗു പടചരിതമുതോ
മുനിരാജവേഷിയൗ ത്യാഗരാജനുത! നീ (എവ)

എവരി കൈ–ആർക്കുവേണ്ടി; അവതാരമു–അവതാരം; എത്തിതിവോ–ചെയ്തു; ഇപ്പുഡൈന–ഇപ്പോഴെങ്കിലും; ദെലുപവയ്യ–പറഞ്ഞാലും;

രാമയ്യ—അല്ലയോ രാമസ്വാമി! നീവു—നീ; അവനികി—ലോകത്തിൽ; രമ്മനി—വരുവാൻ; പിലിചിന—വിളിച്ച; മഹാത്മു—മഹാത്മാവ്; എവരഡോ—ആരോ; വാനികി—അവനു; മ്രൊക്കെദ—നമസ്കരിക്കുന്നു; രാമ! വേദവർണ്ണനീയമഗു—വേദങ്ങളാൽ വർണ്ണിക്കപ്പെട്ട; നാമമുതോ—പേരോടുകൂടിയും; വിധിത്ര്യളക—ബ്രഹ്മാവിനും; ശിവനും: മേല്മിയഗു—ഉപരിയായ; രൂപമുതോ—രൂപത്തോടുകൂടിയും; മോദസദനമഗു—സന്തോഷത്തിന്നിരിപ്പിടമായി; പടുചരിതമുതോ—വീരചരിതമുള്ളവനായി; മുനിരാജവേഷിയൈ—രാജർഷിവേഷത്തോടു കൂടിയ; ത്യാഗരാജനുത! നീവു—നീ.

ആർക്കുവേണ്ടിയാണ് നിന്തിരുവടി അവതാരമെടുത്തതു? ഇപ്പോഴെങ്കിലും പറഞ്ഞുതരാമോ? അല്ലയോ രാമസ്വാമി! നിന്തിരുവടിയെ ഈ ലോകത്തേക്കു വരുവാനായി വിളിച്ച ആ മഹാത്മാവിനെ ഞാൻ വണങ്ങുന്നു. വേദങ്ങൾ പ്രകീർത്തിച്ചിട്ടുള്ള ദിവ്യനാമത്തോടു കൂടിയവനായും; ബ്രഹ്മാവിനും ശിവനും ഉപരിയായ രൂപസൗഭാഗ്യമുള്ളവനായും ആനന്ദമുളവാക്കുന്ന വീരചരിതമുള്ളവനും രാജർഷിവേഷം പൂണ്ടവനുമായ (നിന്തിരുവടി ആരു പറഞ്ഞിട്ടവതാരം ചെയ്തു?)

ഈ കീർത്തനം അവതാര മഹിമയെ വർണ്ണിക്കുന്നു.

## 22

കാംബോജി — ആദി

പ. എവരിമാട വിന്നാവോ, രാവോ
ഇന്ദുലേവോ ഏമി! ഏമി (എ)

അ. അവനിലോനാർഷേയ പൗരുഷേയ മതമി
ചോദ്യ മെരുഗ ലേനൈതി (എ)

ച. ഭക്തപരാധീനുഡനുചു പരമ
ഭാഗവതുല
വ്യക്തരൂപുഡൈ പലികിന കൃഷ്ട
യുക്തമനുചുന്നാനേ
ശക്തി ഗല മഹാദേവുഡു നീവനി
സന്തോഷമുനുന്നാനേ
സത്ചിത്തുഡഗു ത്യാഗരാജനുത!
സത്യ സന്ധുഡനി കൊണ്ടി നിലവോ (എ)

എവരിമാട—ആരുടെ വാക്കിനെ; വിന്നാവോ—നീ കേട്ടുവോ? രാവോ—; (നീ)വരികയില്ലേ; ഇന്ദുലേവോ—ഇവിടെ ഇല്ലേ? ഏമി ഏമി! നല്ലതു, നല്ലത്! അവനിലോന—ഈ ലോകത്തിൽ; ആർഷേയ-ഋഷികളുടെ, ഋഷിപ്രോക്തമായ പൗരുഷേയ—പുരുഷന്മാരുടെ (പണ്ഡിതന്മാരുടെ) ഗ്രന്ഥങ്ങളും; മതി—ഗ്രഹിച്ചിട്ട്; ചോദ്യമു—ആശ്ചര്യം; എരുഗലേനൈതി—(എനിക്ക മനസ്സിലാകുന്നില്ല; ഭക്തപരാധീനുഡു— ഭക്തന്മാർക്ക് വശംവദനായവൻ; അനുചു—എന്ന്; പരമഭാഗവതുല-ഭാഗവതോത്തമന്മാരുടെ; വ്യക്തരൂപുഡൈ—വ്യക്തരൂപത്തിൽ, സ്പഷ്ടമായി; പലികിന—(നീ) പറഞ്ഞ; കൃഷ്ട—ഭൈഷജസല്ലാപം; യുക്തമനുചു—എന്ന

സദാ– പ്രഭു; ഭാഗ്യ– ഭാഗ്യം; നീകേലരാ—(നീക + ഏല + രാ) അങ്ങേക്കു എന്തിനു; ത്യാഗരാജാർച്ചിത! താളജാലരാ—സഹിക്കുന്നില്ല; ഈ ജാലമുസേയ–ഈ ജാലം ചെയ്ക; രാജ! ബ്രോവ–രക്ഷിക്കാൻ; സങ്കോചമാ–ശങ്കയാണോ; സുരഭൂജമാ– കല്പവൃക്ഷമായവനേ! മാകു–ഞങ്ങൾക്ക.

അല്ലയോ എന്നും ഉത്സവങ്ങൾ ഭവനത്തോടെ വിളങ്ങുന്നവനേ! സീതാപതേ! ഞങ്ങൾക്ക നീയല്ലാതെ മറ്റു ഗതി എന്താണ്? യാഗങ്ങളെ കാക്കുന്നവനേ! അല്ലയോ രാജൻ! അങ്ങേക്ക എന്തിനാണ് ഈ ശൗര്യം? അതു(പരാമുഖം) എനിക്ക സഹിക്കാവതല്ല. ഈ ജാലം വേണ്ട. ത്യാഗരാജനാൽ പൂജിക്കപ്പെട്ടവനേ! (ഭക്തന്മാർക്ക) കല്പവൃക്ഷമായവനേ!

പല്ലവിയുടെ രണ്ടാമത്തെ വരി അനുപല്ലവിയായി ചില ഗ്രന്ഥങ്ങളിൽ കാണുന്നു. ആ വരിയിലെ സവരക്ഷക എന്നതിനു വൈന രക്ഷക എന്നൊരു പാഠമുണ്ട്. പാപകർമ്മനിരതനായിരുന്ന വൈനൻ എന്നൊരുവനെ ഭഗവാൻ രക്ഷിക്കുകയുണ്ടായി. ചരണത്തിന്റെ രണ്ടാംവരി ദേവാദിദേവ! എന്നു ചില ഗ്രന്ഥങ്ങളിൽ ചേർത്തുകാണുന്നു

## 24

മുഖാരി — രൂപകം

പ. എന്തനിനേ വർണ്ണിന്തുനു ശബരിഭാഗ്യ (എന്ത)

അ. ദാന്തുല വരകാന്തല ജഗ
മന്ത നിണ്ഡി യുണ്ഡഗ (എന്)

ച. കനുലാര സേവിഞ്ചി കമ്മനി ഫലമുലനൊസഗി
തനുവു പുലകരിഞ്ച പാദയുഗമുലകു മ്രൊക്കി
ഇന കുലപതി സമുഖംബുന പുനരാവൃത്തി രഹിതപദ
മുനു പൊന്ദിന ത്യാഗരാജനുതുരാലി പുണ്യം മന (എന)

എന്തനി–എങ്ങനെ, നേ–ഞാൻ; വർണ്ണിന്തുനു–വർണ്ണിക്കും; ശബരിഭാഗ്യം–ശബരിയുടെ ഭാഗ്യത്തെ; ദാന്തുല–തപസ്വികളും; വരകാന്തല–ധർമ്മപത്നിമാർ; ജഗമന്ത–ലോകത്തിൽ; നിണ്ഡി ഉണ്ഡഗ–നിറയെ ഉണ്ടായിരിക്കുമ്പോഴും; കനുലാര– കൺകുളിരെ; സേവിഞ്ചി–സേവിച്ചു; കമ്മനി–മധുരമായ; ഫലമുലനു–പഴങ്ങളെ; ഒസഗി–കൊടുത്തു; തനുവു–ശരീരം; പുലകരിഞ്ച–രോമാഞ്ചമുണ്ടായി; പദയുഗമുലകു–കാലിണകളിൽ; മ്രൊക്കി–നമസ്കരിച്ചു; ഇനകുലപതി–സൂര്യവംശത്തിന്റെ നാഥൻ (ശ്രീരാമൻ) സമുഖംബുന–സാന്നിദ്ധ്യത്തിൽ; പുനരാവൃത്തിരഹിതപദമുനു–പുനർജന്മമില്ലാത്തവനായ പദവിയെ; പൊന്ദിന–പ്രാപിച്ചു; ത്യാഗരാജനുതുരാലി–ത്യാഗരാജനാൽ വണങ്ങപ്പെട്ടവൾ; പുണ്യമുനു–പുണ്യത്തെ —

പല്ലവിയും അനുപല്ലവിയും ചേർത്തു അന്വയിക്കണം.

തപസ്വികളുടെ ധർമ്മപത്നികൾ പലരും ഇരിക്കവേ (കാട്ടാളവംശത്തിൽ ജനിച്ചവളായ) ശബരിയുടെ ഭാഗ്യത്തെ ഞാൻ എങ്ങനെ വർണ്ണിക്കും! സൂര്യവംശശ്രേഷ്ഠനായ ശ്രീരാമചന്ദ്രനെ കൺകുളിരെ ദർശിച്ചു മധുരമായ പഴങ്ങളെ കൊടു

വെച്ചു(ഭക്തിപാരവശ്യംകൊണ്ടു)പുളകാങ്കിതയായി; ഭഗവാന്റെ കാലടികളിൽ നമസ്കാരം ചെയ്തു; പുനർജ്ജന്മമില്ലാത്തതായ മോക്ഷപദവിയെ പ്രാപിച്ചവളും ത്യാഗരാജനാൽ വന്ദിക്കപ്പെട്ടവളും പുണ്യവതിയുമായ (ശബരിയുടെ ഭാഗ്യം എങ്ങനെ വർണ്ണിക്കും)

ഭക്തമഹാത്മ്യത്തെ പ്രതിപാദിക്കുന്ന കീർത്തനം. ശബരിയെ കാണുന്നതിനുമുമ്പു ശ്രീരാമസ്വാമി പലഋഷിമാരുടെ ആശ്രമങ്ങളും സന്ദർശിക്കുകയുണ്ടായെന്നു സ്മരിക്കുക.

## 25

ഉദയരവി ചന്ദ്രിക – ദേശാദി

പ. എന്തനേർചിന എന്തജൂചിന
എന്തവാരലൈന കാന്തദാസുലേ (എ)

അ. സന്തതമ്പു ശ്രീകാന്ത സ്വാന്ത സി
ദ്ധാന്ത മൈന മാർഗ്ഗ ചിന്ത ലേനിവാ (രെ)

ച. പരഹിംസ പരഭാമാന്യധന
പരമാനവാ പവാദ
പരജീവനാദുല കനൃതമേ
ഭാഷിഞ്ചേരയ്യ ത്യാഗരാജനുത! (എന്)

എന്തനേർച്ചിന– എത്ര പഠിച്ചാലും; എന്തജൂചിന–എത്ര നോക്കിയാലും എന്തവാര ലൈന–എങ്ങനെയുള്ളവനായാലും; കാന്തദാസുലേ–സ്ത്രീജിതനായിരിക്കും. സന്തതമ്പു–സദാ; ശ്രീകാന്ത സ്വാന്ത–ഭഗവാന്റെ ഹൃദയത്തിലുള്ള; സിദ്ധാന്തമൈന–പരമാത്മമായ മാർഗ്ഗചിന്തലേനിവാരു മാർഗ്ഗത്തിൽ വിചാരമില്ലാത്തവർ; പരഹിംസ–അന്യനെ–ദ്രോഹിക്കുക; പരഭാമാന്യധന–പരസ്ത്രീയും അന്യന്റെ മുതലും; പരമാനവാ പവാദ–പരദൂഷണം; പരജീവന ദുലകു–മറ്റുള്ളവർക്ക (ഭാര്യക്കൾക്കു, വേണ്ടി അനൃതമേ–നുണ, അസത്യം, ഭാഷിഞ്ചേരയ്യ (ഭാഷിഞ്ചേരു+അയ്യ) പറയുന്ന അയ്യനേ!

പല്ലവിയും അനുപല്ലവിയും ചേർത്തു അന്വയിക്കണം. ലക്ഷ്മീപതിയായ ഹരിക്ക സമ്മതമായ മാർഗ്ഗത്തിൽ ഒരിക്കലും ചിന്തയില്ലാത്തവർ എത്ര തന്നെ പഠിച്ചവരായും എത്ര തന്നെ കണ്ടവരായാലും അവർ എല്ലാ തരക്കാരായാലും സ്ത്രീ ജിതന്മാരായിരിക്കും.

പരദ്രോഹവും പരദൂഷണവും ചെയ്തും അന്യന്റെ ധനത്തെയും സ്ത്രീകളെയും കൊതിച്ചും തന്റെ ഭാര്യമക്കളെ പുലർത്താൻ നുണ പറഞ്ഞുകൊണ്ടും ഇരിക്കുന്നവർ (എത്ര പഠിച്ചവരായാലും)

എത്ര കണ്ടാലും എന്നുവെച്ചാൽ വിദേശപര്യടനം കൊണ്ടും മറ്റും അറിവു നേടിയവർ എന്നർത്ഥം.

പരജീവനാദുലകു അന്യരെ പുലർത്താൻ എന്നാണർത്ഥം. ചരണാന്ത്യത്തിൽ ഭാഷാഞ്ചേരയ്യ എന്ന പാഠ ഭേദം കാണുന്നുണ്ടു.

ചില ഗ്രന്ഥങ്ങളിൽ രാഗം ശുദ്ധധന്യാസി യെന്നു കാണുന്നു.

# 26

സാരംഗ—ദേശാദി

പ. എന്ത ഭാഗ്യമു മാ പാല ഗല്ഗിതിവി
എവ്വരീഡു മുജ്ജഗമുലലോ തന (കെൻ)

അ. ചെന്തജേരി സൗജന്യമുഡൈ ബലികി
ചിന്ത ബാഗ തൊലഗിഞ്ചി ബ്രോചിതിവി (എൻ)

ച. മുന്നു നീ സമീപമുന വെലയു സ-
ന്മുനുല നെല്ല നണിമാദി ലീലലചേ
ദിന്നഗാനു പാലനമു ജേസിനട്ടു
നന്നു ഗാചി തിവി ത്യാഗരാജനുത! (എൻ)

എന്തഭാഗ്യമു—എന്തു ഭാഗ്യമാണ്; മാ പാല—ഞങ്ങൾക്കരികിൽ; ഗൽഗിതിവി—(നീ) എത്തിയിട്ടുണ്ട്; എവ്വരീഡു—സമനായവര്; മുജ്ജഗമുലലോ—മൂന്നു ലോകത്തിലും; തനക—ഞങ്ങൾക്ക്; ചെന്തജേരി—ഞങ്ങളുടെ സമീപത്തെത്തി; സൗജന്യമുഡൈ—സൗജന്യത്തോടെ; ബലികി—സംസാരിച്ച്; ചിന്ത—ചിന്തകൾ; ബാഗ—നല്ലവണ്ണം; തൊലഗിഞ്ചി—നീക്കം ചെയ്തു; ബ്രോചിതിവി—രക്ഷിച്ചു; മുന്നു—മുമ്പ്; നീ—നിന്റെ; സമീപമുന—സമീപത്തിൽ; വെലയു—ഇരുന്ന; സന്മുനുല—മഹർഷികളെ; എല്ല—എല്ലാം; അണിമാദി—അണിമാദി സിദ്ധികൾ; ലീലലചേ—ലീലകളിൽ; ദിന്നഗാനു—വേണ്ടും വണ്ണം; പാലനമു—സംരക്ഷണം; ജേസിനട്ടു—ചെയ്തതുപോലെ; നന്നു—എന്നെ; ഗാചിതിവി—രക്ഷിച്ചാലും; ത്യാഗരാജനുത!

ഇതെന്തൊരു ഭാഗ്യമാണ്! നീയിവിടെ ഞങ്ങൾക്കരികിലായി വന്നു. മൂന്നു ലോകിലും ഞങ്ങൾക്ക് സമനായി (ഭാഗ്യംകൊണ്ട്) ആരുണ്ട്? എന്റെ അടുത്തുവന്ന് സൗഹൃദത്തോടെ സംസാരിച്ചു തന്റെ ആധികളെല്ലാം തീർത്തു. മുമ്പു നിന്റെ അടുത്തെത്തിയ മുനികളെ നീ അണിമാദി സിദ്ധികളാൽ പാലിച്ചതുപോലെ എന്നെയും രക്ഷിച്ചാലും, ത്യാഗരാജനുത!

# 27

ഹരികാംബോജി—ആദി

പ. എന്തരാനി തനകെന്ത പോനീ നീ
ചെന്ത വിഡുവ ജാല (എൻ)

അ. അന്തകാരി നീ ചെന്തജേരി ഹനു—
മന്തുഡൈ കൊലുവ ലേദാ (എൻ)

ച. ശേഷുഡു ശിവുനികി ഭൂഷുഡു ലക്ഷ്മണ
വേഷിയൈ കൊലുവലേദാ (എൻ)

എന്തരാനി—എന്തുവന്നാലും; തനക—എനിക്ക്; എന്തപോനീ—എന്തുപോയാലും; നീ ചെന്ത—നിന്റെ സമീപത്തെ; വിഡുവജാല—ഞാൻ വിടുന്നതല്ല.

ച. 3 സരഗുന പാദമുലകു സ്വാന്തമനു
സരോജമുനു സമർപ്പണമു ജേയുവാ (എന്ത)

സരഗുന—വേഗത്തിൽ; പാദമുലകു—കാലടികൾക്ക്; സ്വാന്തമനു—ആത്മാവാകുന്ന; സരോജമുനു—താമരയെ; സമർപ്പണമു—സമർപ്പണം; ജേയുവാരു—ചെയ്യുന്നവർ.

ഭഗവാന്റെ കാലടികളിൽ തന്റെ ചിത്തമാകുന്ന താമരയെ സമർപ്പിക്കുവാൻ വെമ്പുന്നവരായി (എന്തരോ....)

ച. 4 പതിതപാവനുഡനേ പരാത്പരുനി ഗുരിഞ്ചി
പരമാർത്ഥമഗു നിജമാർഗ്ഗമുതോനു
ബാഡുചുനു സല്ലാപമുതോ
സ്വരലയാദി രാഗമുല തെലിയുവാ (എന്ത)

പതിതപാവനുഡനേ— അധഃപതിച്ചവരെ (പാപികളെ) ശുദ്ധീകരിക്കുന്നവനും; പരാത്പരുനി—പരമാത്മാവിനെ; ഗുരിഞ്ചി—കുറിച്ച്; പരമാർത്ഥമഗു—പരമാർത്ഥമായ, സത്യമായ; നിജ—നേരായ; മാർഗ്ഗമുതോനു—വഴിയിൽ; ബാഡുചുനു—പാടുന്നു; സല്ലാപമുതോ—സല്ലാപത്തോടു കൂടി; സ്വരലയാദി രാഗമുല—സ്വരതാള രാഗങ്ങളു; തെലിയുവാരു—അറിയുന്നവർ (എന്തരോ.)

അധഃപതിച്ചവരെ ശുദ്ധീകരിക്കുന്ന പരമാത്മാവായ ഭഗവാനെപ്പറ്റി പ്രകീർത്തിക്കുവാൻ നേരായ (ഭക്തി) മാർഗ്ഗത്തിൽ സല്ലപിച്ചും സ്വരരാഗതാളങ്ങളെ ജ്ഞാനത്തോടുകൂടി പാടിയുമുള്ളവരായി (എന്തരോ....)

ച. 5 ഹരിഗുണ മണിമയ സരമുലു ഗളമുന
ശോഭില്ലു ഭക്തകോടുലിലലോ
തെലിവിതോ ചെലിമിതോ കരുണഗലിഗി
ജഗമെല്ലനു സുധാദൃഷ്ടിചേ ബ്രോചുവാ (എന്ത)

ഹരിഗുണ—മഹാവിഷ്ണുവിന്റെ ഗുണങ്ങളും; മണിമയസരമുലു—രത്നമയമായ മാലകളും; ഗളമുന—കഴുത്തിൽ; ശോഭില്ലു—ശോഭിക്കുന്ന; ഭക്തകോടുലു—അനേകം ഭക്തന്മാർ; ഇലലോ—ഈ ലോകത്തിൽ; തെലിവിതോ—ബോധത്തോടെ; ചെലിമിതോ—സ്നേഹത്തോടെ; കരുണഗലിഗി—കാരുണ്യമുള്ളവരായിട്ട്; ജഗമെല്ലനു (ജഗമു + എല്ലനു) ലോകമെല്ലാം; സുധ—അമൃത്; ദൃഷ്ടിചേ—നോട്ടങ്ങളുടെ; ബ്രോചുവാരു—നോക്കുന്നവർ, രക്ഷിക്കുന്നവർ.

ഭഗവാന്റെ ഗുണങ്ങളാകുന്ന രത്നങ്ങൾ പതിച്ച (സ്വർണ്ണ)മാല കഴുത്തിൽ അണിഞ്ഞവരായി എണ്ണമറ്റ ഭക്തന്മാർ ലോകത്തിലുണ്ടെന്നറിഞ്ഞ് പ്രേമത്തോടും കാരുണ്യത്തോടും അമൃതിന തുല്യമായ നോട്ടങ്ങളെക്കൊണ്ട് ജഗത്തിനെ പാലി (രക്ഷി)ക്കുന്നവരായി (എന്തരോ....)

ച. 6 ഹൊയലുമീര നഡലു ഗലിഗു സരസുനി
സദാ കനുല ജൂചുചുനു പുലകശരീരുലൈ
ആനന്ദപയോധി നിമഗ്നുലൈ
മുദമ്പുനനു യശമു ഗലവാ (എന്ത)

ഹൊയലു—ഭംഗി, ചന്തം; മീറ—അതിശയിച്ച; നഡലു—നട, നടത്തം; ഗല്ഗു (കല്ഗു)—ഉള്ള; സരസുനി—സരസനെ (രാമനെ); സദാ—എപ്പോഴും; കനുല—കണ്ണുകൊണ്ട്; ചൂചുചുനു—കണ്ടിട്ട്; പുലകശരീരുലൈ—രോമാഞ്ചമുണ്ടായ ശരീരങ്ങളോടെ; ആനന്ദപയോധി നിമഗ്നുലൈ—ആനന്ദമാകുന്ന സമുദ്രത്തിൽ മുങ്ങിയവരായി; മുദമ്പുനനു—സന്തോഷത്തോടെ; യശമു—കീർത്തി; കലവാരു—ഉള്ളവർ.

അതിശയിക്കുന്ന ലാവണ്യവും നടത്തത്തിന്റെ ഗാംഭീര്യവുമുള്ള ഭഗവാനെ സദാ കണ്ണാൽ കണ്ട് പുളകാങ്കിതരും ആനന്ദത്തിൽ മുങ്ങിയവരും സന്തോഷവും കീർത്തിയും നേടിയവരായി (എന്തരോ....)

ച. 7 പരമഭാഗവത മൗനിവര ശശി
വിഭാകര സനക സനന്ദന
ദിഗീശ സുര കിമ്പുരുഷ കനകകശിപു
സുത നാരദ തുംബുരു
പവനസൂനു ബാലചന്ദ്രധര ശുക
സരോജഭവ ഭൂസുരവരുലു
പരമപാവനുലു ഘനുലു ശാശ്വതുലു
കമലഭവസുഖമു സദാനുഭവുലു ഗാക (എന്ത)

ഭാഗവതോത്തമന്മാർ, ഋഷിവരന്മാർ, സൂര്യചന്ദ്രന്മാർ, സനകൻ സനന്ദൻ, ദിക്പാലകന്മാർ, കിമ്പുരുഷന്മാർ, പ്രഹ്ലാദൻ, നാരദൻ, തുമ്പുരു, ഹനുമാൻ, ശിവൻ, ശുകൻ, ബ്രഹ്മാവ്, മഹാബ്രാഹ്മണർ എന്നീ പരിശുദ്ധരായ മഹാത്മാക്കളും ചിരഞ്ജീവികളായി ബ്രഹ്മാനന്ദം നിത്യം അനുഭവിക്കുന്ന ഇവർക്ക് പുറമെ (എന്തരോ....)

ച. 8 നീമേനു നാമ വൈഭവമ്പുലനു
നീ പരാക്രമധൈര്യമുല
ശാന്തമാനസമു നീവുലനു
വചനസത്യമുനു രഘുവര നീയെഡ
സദ്ഭക്തിയു ജനിഞ്ചകനു ദുർമ്മതമുലനു
കല്ലജേസിനട്ടി നീ മദി
നെറിംഗി സന്തതമ്പുനനു ഗുണ
ഭജനാനന്ദ കീർത്തനമുജേയുവാ (എ...)

നീ—നിന്റെ; മേനു—സ്വരൂപത്തെ; നാമ—പേര്; വൈഭവമ്പുലനു—വൈഭവങ്ങളും, മഹത്വം; നീ പരാക്രമധൈര്യമുല—പരാക്രമവും ധൈര്യവും; ശാന്തമാനസമു—ശാന്തമായ മനസ്സ്; നീവുലനു—സംഭാവനകളും (മാനധർമ്മങ്ങളും). വചനസത്യമു—സത്യസന്ധത; രഘുവര നീയെഡ—നിന്നിൽ; സദ്ഭക്തിയു—സദ്ഭക്തിയെ; ജനിഞ്ചകനു—ജനിക്കാതെ; ദുർമ്മതമുലനു—തെറ്റായ മാർഗ്ഗങ്ങളും, ദുർമ്മാർഗ്ഗം; കല്ലജേസിനട്ടി—നിഷേധിച്ച; നീമദി—നിന്റെ മനസ്സ്; എറിംഗി—അറിഞ്ഞ്; സന്തതമ്പുനനു—എല്ലായ്പോഴും; ഗുണ—ഗുണം; ഭജനാനന്ദകീർത്തനമു—ആനന്ദപ്രദമായ ഭജനകീർത്തനങ്ങളും; ജേയുവാരു (ചെയ്യുവാരു) ചെയ്യുന്നവരായി.

# 30

## തോഡി — ത്രിപുട

പ. എന്ദു്കു ദയരാദുരാ ശ്രീരാമചന്ദ്ര നീ (കെം)

അ. സന്ദഡിയനി മരചിതിവോ? യിന്ദു്ലേവോ? നീ (കെം)

ച. ജാഗേല? യിദി സമയമേഗാദ ചേസിതേ
ഏഗതി ബലുകവയ്യ ശ്രീരാമ! നീ
വേഗാനി മരലേദു ദീനശരണ്യ!
ത്യാഗരാജനുത! താരകചരിത! നീ (കെം)

എന്ദു്കു-എന്തുകൊണ്ട്. ദയ-ദയ, രാദുരാ-(രാദു+രാ) ഇല്ല, കാണിക്കുന്നില്ല. നീകു-നിന്റെ, സന്ദഡിയനി-കോലാഹലം കൊണ്ട്, മരചിതിവോ-മറന്നുപോയോ. ഇന്ദു്ലേവോ-ഇവിടെ ഇല്ലെന്നുണ്ടോ. നീകു. ജാഗേല (ജാഗു+ഏല) താമസം എന്തിന്, ഇദി-ഇത്, സമയമേഗാദ-അവസരമായിട്ടില്ലേ. ചേസിതേ-(ഇങ്ങനെ) ചെയ്താൽ. ഏഗതി-ഏതുഗതി. ബലുകവയ്യ-പറഞ്ഞാലും, ശ്രീരാമ! നീവേഗാനി-നീയല്ലാതെ, മരലേദു-ശരണമില്ല, ദീനശരണ്യ, ത്യാഗരാജനുത! താരകചരിത (ഭക്തരെ) രക്ഷിക്കുന്നതും, ഭവക്കടൽ കടത്തുന്നതും, ജീവിതചര്യയാക്കിയവൻ, മോക്ഷം തരുന്ന ചരിതത്തോടു കൂടിയവനേ. നീ-നിന്റെ.

അല്ലയോ ശ്രീരാമചന്ദ്ര നിന്തിരുവടിയുടെ കാരുണ്യം (ഇനിയും) ഉണ്ടാവാതിരിപ്പാൻ കാരണമെന്ത്? ഈ തിരക്കിനിടയിൽ എന്നെ മറന്നുപോയി നീ തിരുവടി ഇവിടെ ഇല്ലെന്നുണ്ടോ? ഇനിയും താമസമെന്തിന്? ഇനിയും അവസരമായില്ലെന്നുണ്ടോ. എനിക്ക വേറെ ആരുണ്ടാശ്രയം? രാമ! പറഞ്ഞാലും. നീയല്ലാതെ രക്ഷിക്കാൻ മറ്റാരുമില്ല. ദീനശരണ്യ! ഈ ത്യാഗരാജനാൽ സ്തുതിക്കപ്പെട്ടവനേ! (പല ഭക്തന്മാർക്കും) മോക്ഷം കൊടുത്ത ചരിതമുള്ളവനേ!

ലോകത്തിലുള്ള സകല ജീവികളുടെയും രക്ഷാകർത്തൃത്വമുണ്ടല്ലോ ഭഗവാന്. ആ തിരക്കിൽ ഒരു ഭക്തനെ മറന്നുപോയെന്നു വരാം. ഈ ശങ്കയാണു സ്വാമികൾക്ക്.

# 31

## ശങ്കരാഭരണം — ആദി

പ. എന്ദു്കു പെദ്ദലവലെ ബുദ്ധിയീയവു
എന്ദു് ബോധനയ്യ? രാമയ്യ! (എം)

അ. അന്ദരിവലെ ദാടി ദാടി വദരിതി
അന്ദരാനി ആലണ്ഡായെ ഗദാ (എം)

നീ പാദമുലനു—നിന്റെ കാലടികളെ; കനു—കാണുവാൻ; കൊനലിഡിയുണ്ടു—കരഞ്ഞുകൊണ്ടിരിക്കെ; നീ പാലുനു—നിന്റെ ഭാഗത്തിൽ; വിനിവിനനട്ടു—കേട്ടിട്ടു കേൾക്കാതെ; ഉണ്ഡുടക—ഇരിക്കുന്നു; നേ—ഞാൻ.

രാജശേഖര സന്നുതാംഗ—ചന്ദ്രശേഖരനാൽ വണങ്ങപ്പെട്ടവനേ! ത്യാഗരാജ ഹൃദയാബ്ജഭൃംഗ—ത്യാഗരാജന്റെ ഹൃദയമാകുന്ന താമരയെ ചുറ്റുന്ന വണ്ടേ! രാജിതകരുണാപാംഗ—കരുണനിറഞ്ഞ കടക്കണ്ണിട്ടു നോക്കുന്നവനേ! രതിരാജജനക—കാമദേവന്റെ അച്ഛനായവനേ! പാപധ്വാന്തപതംഗ-പാപമാകുന്ന ഇരുട്ടിനെ നശിപ്പിക്കുന്ന സൂര്യ!

അല്ലയോ രാമ! ഞാൻ എന്തു പാപമാണ് ചെയ്തത്? അത്രയ്ക്ക് അല്ലെങ്കിലും ദയ എന്നോട് ഇല്ലയോ? അവിടുത്തെ പാദദർശനത്തിനായി ഞാൻ നിലവിളിക്കുമ്പോൾ അതു കേട്ടുവെന്നു ഭാവിക്കാതെ ഇരിക്കുകയാണ് ചെയ്യുന്നത്. ഏഴ് ചരണങ്ങളിൽ ഒടുവിലത്തേതാണ് ചേർത്തത്.

## 35

ശഹാന—രൂപകം

പ. ഏമി ആനതിച്ചിതിവോ ഏമെഞ്ചിനാവോ (ഏമി)

അ. നാമാടലു വിനവോ? രാമ!
നാതലവ്രാലേമോ? (ഏമി)

ച. യശമായുവു സത്കീർത്തിയു
ഏകാന്തചിത്തമു
സുശരീരമൊസംഗേ ഭാ
സുര ത്യാഗരാജനുത! (ഏമി)

ഏമി—എന്തു; ആനതി-കല്പന; ഇച്ചിതിവോ-കൊടുത്തു; ഏമി; എഞ്ചിനാവോ—വിചാരിച്ചിട്ടുണ്ട്; നാ—എന്റെ; മാടലു—വാക്കുകളെ; വിനവേ-കേൾക്കുകയില്ലേ; രാമ! നാ; തലവ്രാലു—തലയെഴുത്ത്; ഏമോ—എന്തോ; യശം-യശസ്സ്. കീർത്തി; ആയുവു-ദീർഘായുസ്സ്; സത്കീർത്തിയു—സത്കീർത്തി; ഏകാന്തചിത്തമു-അന്യചിന്തയില്ലാത്ത മനസ്സ്; സുശരീരമു-ആരോഗ്യമുള്ള ശരീരം; ഒസംഗേ—കൊടുക്കുന്ന; ഭാസുര പ്രകാശിക്കുന്ന ത്യാഗരാജനുത! ഇവിടെ ശിവൻ എന്ന അർത്ഥമാണ് യുക്തമായത്.

നിന്തിരുവടി എന്തു കല്പന കൊടുത്തുവോ! എന്തു വിചാരിച്ചുവോ! എന്റെ വാക്കുകൾ കേൾക്കയില്ലേ? രാമാ! ഇതാണോ എന്റെ തലയിലെഴുത്ത്? കീർത്തി, ആയുസ്സ്, സത്കീർത്തി, നിന്നിൽ ലയിച്ച മനസ്സ്, ആരോഗ്യം എന്നതെല്ലാം കൊടുക്കുന്നവനേ! തേജോമയനായ ശിവനാൽ സ്തുതിക്കപ്പെട്ടവനേ! (എന്തു കല്പന കൊടുത്തുവോ....)

നിന്തിരുവടി എനിക്കു കല്പിച്ച വിധി എന്താണാവോ എന്നാണ് പല്ലവിയുടെ സാരം.—നിർവ്വേദാത്മകമായ ഒരു കീർത്തനം.

## 36

തോഡി—ചാപു

പ. ഏമി ജേസിതേ നേമി? ശ്രീരാമ
സ്വാമി കരുണലേനി വാരില ലോ (ഏ)

സാരതരസുധാ പൂരഹൃദയ പരി-
വാര! ജലധിഗംഭീര! ദനുജ-
സംഹാര! ദശരഥകുമാര! ബുധജനവി-
ഹാര! സകലശ്രുതി സാര! നാദുപൈ (ഏല)

ഏല—എന്തിന്; എന്തുകൊണ്ട്; നീ ദയ—നിന്റെ ദയ; രാദു—വരുന്നില്ല, ഉണ്ടാവുന്നില്ല; പരാകുജേസേവേല (പരാകു + ചേസേവു + ഏല) ഉപേക്ഷ ചെയ്യുന്നത് എന്തിന്; സമയമുഗാദു—അവസരമല്ല; ബാല—ബാല; കനകമയചേല—പീതാംബരധാരിൻ; സുജനപരിപാല—സാധുസംരക്ഷണം ചെയ്യുന്നവനേ; ശ്രീരമാലോല—ലക്ഷ്മീകാന്ത; വിധൃതശരജാല—അനവധി ശരങ്ങൾ കയ്യിൽ ധരിച്ചവനേ! ശുഭദ-നന്മചെയ്യുന്നവനേ! കരുണാലവാല—സദാ കാരുണ്യമുള്ളവൻ; ഘനനീല-കാർമുകിൽവർണ്ണൻ; നവ്യവനമാലികാഭരണ—നിത്യനൂതനമായ വനമാല ധരിച്ചവനേ; രാരാ—വന്നാലും; ദേവാദിദേവ—ദേവകൾക്ക് ദേവനായവനേ; മഹാനുഭാവ—മഹാത്മാവേ; രാജീവനേത്ര—താമരക്കണ്ണ; രഘുവരപുത്ര—രഘുവംശോത്തമ; സാരതരസുധാപൂരഹൃദയപരിവാര—സുധാരസം പോലെ മധുരമായ ചിത്തവൃത്തിയുള്ള ഭക്തന്മാരുടെ പരിവാരത്തോടു കൂടിയവനേ; ജലധിഗംഭീര—സമുദ്രത്തിന്റെ ഗാംഭീര്യമുള്ളവനേ; ദനുജസംഹാര-രാക്ഷസരെ നശിപ്പിക്കുന്നവനേ; ദശരഥകുമാര-ദശരഥന്റെ പുത്ര; ബുധജനവിഹാര—ജ്ഞാനികളുടെ കേളീരംഗമായുള്ളവനേ; സകലശ്രുതിസാര-സകല വേദങ്ങളുടെയും സാരമായവനേ; നാദുപൈ—എന്നിൽ.

ചില ഗ്രന്ഥങ്ങളിൽ ദശരഥകുമാര എന്നതിനു പകരം മദനസുകുമാര എന്ന പാഠമുണ്ട്.

ഇതിൽ അനുപല്ലവിയും ചരണവും സംബോധനകളാകയാൽ മേൽ കുറിച്ച അർത്ഥത്തിലേറെ വിവരിക്കേണ്ടതില്ല.

നിന്തിരുവടിയുടെ കാരുണ്യം എന്തുകൊണ്ട് എനിക്കുണ്ടാകുന്നില്ല? എന്തിന് ഈ അനാസ്ഥ? ഈ സമയത്തിലാണല്ലോ കാരുണ്യം ഉണ്ടാകേണ്ടത്.

സ്വാമികളുടെ ആദ്യത്തെ കീർത്തനമാണിതെന്ന് ഐതിഹ്യമുണ്ട്. അദ്ദേഹം തന്റെ ഇരുപതാമത്തെ വയസ്സിൽ തൊണ്ണൂറ്റാറുകോടി രാമനാമം ജപിക്കുക എന്ന തപസ്സാരംഭിച്ചുവത്രേ. അതു ഇരുപത്തൊന്നു സംവത്സരം പതിനഞ്ചു ദിവസംകൊണ്ടു പൂർത്തിയാക്കിയതായും ആ അവസരത്തിൽ ഭഗവാന്റെ ദർശനമുണ്ടായി എന്നും പറയുന്നു. വിശ്വാമിത്രന്റെ യാഗരക്ഷക്കായി പോകുന്ന രാമലക്ഷ്മണന്മാരുടെ ദർശനമാണ് സ്വാമികൾക്കു ലഭിച്ചത്. ബാല! കനകമയചേല, വിധൃതശരജാല ഇത്യാദി സംബോധനകൾ ഈ ഐതിഹ്യത്തെ വിശ്വസനീയമാക്കുന്നു.

എന്നാൽ ഈ കീർത്തനം ആണ് സ്വാമികളുടെ ആദ്യത്തേതെന്ന വിശ്വാസം തെറ്റാണെന്നും ഇരുപതാമത്തെ വയസ്സിനു മുമ്പ് ദിവ്യനാമകീർത്തനങ്ങൾ രചിക്കപ്പെട്ടിട്ടുണ്ടെന്നും പ്രൊ. സാംബമൂർത്തി അഭിപ്രായപ്പെട്ടിട്ടുണ്ട്.

## 39

മുഖാരി—ആദി

പ. ഏലാവതാരമെത്തു കൊണ്ടിവി
ഏമി കാരണമു? രാമുഡൈ (ഏല)

പാലൊഴുഗാത—പാലൊഴുകുന്ന; മോമുന—മുഖത്തിൽ; ശ്രീ—കാന്തി; അപാര മഹിമ—കണക്കില്ലാത്ത മഹിമ; തനരു—പ്രകാശിക്കുന്നു, നിന്നു.

പാലൊഴുകുന്ന നിന്റെ മുഖത്തിൽ കാന്തി അതിരറ്റ മഹിമയോടെ വിളങ്ങുന്നു.

ച. 2 ബാലാർക്കാഭ സുചേല! മണിമയ
മാലാലംകൃതകന്ധര! സര
സിജാക്ഷ! വരകപോല! സുരുചിര കിരീടധര!
സന്തതമ്പു മനസാരഗ (ക)

ഉദിക്കുന്ന സൂര്യന്റെ ശോഭയുള്ള വസ്ത്രം ധരിച്ചവനേ! കഴുത്തിൽ രത്നങ്ങൾ പതിച്ച മാല ധരിച്ചവനേ! താമരക്കണ്ണാ! മനോഹരമായ കവിൾത്തടമുള്ളവനേ! പ്രകാശിക്കുന്ന കിരീടം ധരിച്ചവനേ! സന്തതമ്പു—എല്ലായ്പ്പോഴും; മനസാരഗ—മനോതൃപ്തിപോലെ.

ച. 3 സപത്നിമാതയൗ സുരുചിചേ
കർണ്ണശൂലമൈന മാട വിനല
ചുരുക്കനെ താളക ശ്രീഹരിനി ധ്യാനിഞ്ചി
സുഖിംപഗ ലേദായടു (ക)

സാപത്നിമാതയൗ—(തന്റെ) അമ്മയുടെ സപത്നിയായ; സുരുചിചേ—സുരുചിയുടെ; കർണ്ണശൂലമൈന—കർണ്ണകഠോരമായ; മാട—വാക്ക്; വിനല—ചെവിയിൽ; ചുരുക്കനെ—വേദനിപ്പിച്ച്; താളക—സഹിക്കവയ്യാതെ; ശ്രീഹരിനി—മഹാവിഷ്ണുവിനെ; ധ്യാനിഞ്ചി—ധ്യാനിച്ചിട്ട്; സുഖിംപഗലേദാ—(ധ്രുവൻ) സുഖംപ്രാപിച്ചില്ലേ; അടു—അതുപോലെ

തന്റെ ഇളയമ്മയായ സുരുചിയുടെ ക്രൂരമായ വാക്കുകേട്ട് മനോവൈഷമ്യം പൊറുക്കവയ്യാതെ മഹാവിഷ്ണുവിനെ തപസ്സുചെയ്ത് (ഭഗവാന്റെ അനുഗ്രഹം വാങ്ങി) സന്തുഷ്ടനായില്ലേ? അതുപോലെ.

ച. 4 മൃഗമദലലാമ ശുഭനിടില വര
ജടായുമോക്ഷഫലദ പവമാന
സുതുഡു നീദു മഹിമ ദെല്പ
സീത ദെലിസി വലചി സൊക്കലേദാ രീതിനിന്നു (ക)

മൃഗമദലലാമ—കസ്തൂരിതിലകമുള്ള; ശുഭനിടില—ശുഭമായ നെറ്റിത്തടം (ഉള്ളവനേ;) വരജടായു—ശ്രേഷ്ഠനായ ജടായുവിന്; മോക്ഷഫലദ—മോക്ഷമാകുന്ന ഫലം നൽകുന്നവൻ; പവമാനസുതുഡു—വായുപുത്രൻ, ഹനുമാൻ; നീദു—നിന്റെ; മഹിമ—മഹിമ; ദെല്പ—പറഞ്ഞപ്പോൾ; സീത—സീത; ദെലിസി—അറിഞ്ഞ്; വലചി—പ്രേമിച്ച്; സൊക്കലേദാ—ആനന്ദിച്ചില്ലേ; രീതി—അതുപോലെ; നിന്നു—നിന്റെ.

കസ്തൂരിതിലകംകൊണ്ട് ശോഭിക്കുന്ന നെറ്റിത്തടമുള്ളവനേ! ശ്രേഷ്ഠനായ ജടായുവിന് മോക്ഷം കൊടുത്തവനേ! ഹനുമാൻ നിന്റെ മഹിമയെ വർണ്ണിച്ചു കേൾപ്പിച്ചപ്പോൾ സീത (അശോകവനികയിൽ) ആനന്ദംകൊണ്ട് മയങ്ങുകയുണ്ടായില്ലേ?

വെച്ചിട്ടു, ജനവഞ്ചനേച്ച (ജനവഞ്ചന+ഏച്ച) ജനങ്ങളെ വഞ്ചിക്കുക, വാരികി–അവർക്ക്, ജയമൌനെ (ജയമു+ഔനെ) ജയം ലഭിക്കുമോ. ത്യാഗരാജനുത–ത്യാഗരാജന്റെ (രാമദർശനസുഖം)

(ശ്രീരാമനെ) ദർശിക്കുന്നതിലുള്ള ആനന്ദം ബ്രഹ്മാവിനുകൂടി ലഭിക്കുന്നതാണോ? രാക്ഷസാന്തകനായ ശ്രീരാമന്റെ കാരുണ്യമില്ലാതെ (ദർശനം ലഭിക്കുകയില്ല) ദേഹം ഒരിടത്തും മനസ്സ് വേറൊരിടത്തും അണിഞ്ഞവേഷം വേറൊരിടത്തുമായി ജനങ്ങളെ വഞ്ചിക്കുന്നവർക്ക് ജയമുണ്ടാകുമോ? ത്യാഗരാജന്റെ (രാമദർശനസുഖം)

ശ്രീരാമസ്വാമിയുടെ ദർശനം ലഭിക്കുന്നതു ബ്രഹ്മാനന്ദത്തിലും ഉപരിയാണെന്നും ത്രികരണശുദ്ധി സാധിച്ചവർക്കും ഭഗവത് കാരുണ്യത്തിനു പാത്രമായവർക്കും മാത്രമേ അതു ലഭിക്കുകയുള്ളൂ എന്നുമാണ് സ്വാമികളുടെ ആശയം. ബ്രഹ്മാവിനുതന്നെ ത്രികരണശുദ്ധി കുറവാണെന്നു ഇതിൽ ധ്വനിയുണ്ട്. ബ്രഹ്മാവു സത്യലോകത്തിൽ വസിക്കുന്നു, നാലുമുഖങ്ങളെക്കൊണ്ടും വേദപാരായണം ചെയ്യുന്നു, അതേ സമയം നിരന്തരമായി സൃഷ്ടി ചെയ്തുകൊണ്ടുമിരിക്കുന്നു.

## 45

ദേവഗാന്ധാരി–ആദി

പ. കരുണാസമുദ്ര! നനു കാവവെ ശ്രീരാമഭദ്ര! (ക)

അ. ശരണാഗതഹൃച്ഛിദ്ര ശമന! നിർജ്ജിതനിദ്ര! (ക)

ച. നാപാപമു നാതോനുണ്ടെ
ശ്രീപ നീബിരുദുകേമി ബ്രതുക
എല്ലപാപുല ശാപമാ?
എന്ദു കീ ചലമു ത്യാഗരാജനുത! (ക)

കരുണാസമുദ്ര! നനു കാവവെ–എന്നെ രക്ഷിച്ചാലും, ശ്രീരാമഭദ്ര! ശരണാഗത ഹൃച്ഛിദ്ര ശമന–ശരണാഗതരുടെ മനോവ്യഥയെ അകറ്റുന്നവൻ, നിർജ്ജിതനിദ്ര–ഉറക്കത്തെ ജയിച്ചവൻ, നാപാപമു–എന്റെ പാപങ്ങളും, നാതോനുണ്ടെ–എന്റെ കൂടെ ഉണ്ടെങ്കിൽ, ശ്രീപ–ലക്ഷ്മീപതേ, നീ ബിരുദുക–നിന്റെ ബഹുമതിമുദ്രക്ക്, ഏമി–എന്ത്, ബ്രതുക–അർത്ഥം, എല്ലപാപുല–എല്ലാ പാപികളുടെ, ശാപമാ–ശാപമാണ്; എന്ദുക–എന്തിനു; ഈചലമു–ഈ കോപം ത്യാഗരാജനുത!

അല്ലയോ കരുണക്കടലേ! ശ്രീരാമഭദ്ര! എന്നെ രക്ഷിച്ചാലും. ശരണാഗതരുടെ സങ്കടം തീർക്കുന്നവനേ! ഉറക്കം ജയിച്ചവനേ! എന്റെ പാപങ്ങളും എന്നോടുകൂടിത്തന്നെ നില്ക്കുകയാണെങ്കിൽ (കരുണാസമുദ്രനെന്ന) നിന്തിരുവടിയുടെ ബിരുദിനു അർത്ഥമെന്ത്? എല്ലാ പാപികളുടെ ശാപമാണോ ഇതു! അല്ലയോ ലക്ഷ്മീപതേ എന്നോട് ഈ കോപം എന്തിന്?

ഭഗവാൻ കരുണക്കടൽതന്നെ! കടലിന്റേതെന്നപോലെ ഭഗവത് കാരുണ്യത്തിന്റെ വിസ്താരവും ആഴവും കണക്കാക്കിക്കൂടാ. ദൈന്യോക്തിയാണ് ഈ കീർത്തനം. അഠാണയിലെ 'ഇലലോ' എന്നതിലെ ആശയമാണ് ഇതിലും– എന്നാൽ ആ കീർത്തനം പഞ്ചനദീശനെപ്പറ്റിയാണെന്നുമാത്രം.

ഉറക്കമൊഴിച്ചവൻ എന്നതിന്റെ അർത്ഥം ശരിയായി ഗ്രഹിക്കണം. മഹാവിഷ്ണു പാലാഴിയിൽ അനന്തനാകുന്ന ശയനത്തിൽ യോഗനിദ്രയിലാണ്. അതു ഉറക്കമല്ല. ഉറക്കം താമസഗുണത്തിനോടു ചേർന്നതാണ്. ഭഗവാൻ സത്വഗുണം മൂർത്തീകരിച്ചതാകയാൽ നിദ്രയെ ജയിച്ചവനെന്ന പറയാം. യോഗനിദ്ര ഭഗവാന്റേതുമുള്ള സമാധിയാണ്.

## 46

### കീരവാണി–ആദി

പ. കലിഗിയുണ്ടേ ഗദാ ഗല്ഗുനു
കാമിതഫല ദായക! (ക)

അ. കലിനി ഇംഗിത മെരുഗക നിന്ദാഡുകൊണ്ടി
ചലമു ചേയക നാ തലന ചക്കനിവ്രാത (ക)

ച. ഭാഗവതാഗ്രേസരലഗു നാരദ
പ്രഹ്ലാദ പരാശര രാമദാസുലു
ബാഗുഗ ശ്രീരഘുരാമുനി പാദമുല
ഭക്തിജേസിന രീതി ത്യാഗരാജുനികി പുഡു (ക)

കലിഗിയുണ്ടേ–തലയിലെഴുത്തു ഉണ്ടായാൽ (നന്നായാൽ) ഗദാ–മാത്രം (ആണ്), കല്ഗുനു–ലഭിക്കുക, കാമിതഫല ദായക!–ഇഷ്ടവരങ്ങളെ കൊടുക്കുന്നവനേ, കലിനി–(ഈ) കലിയുഗത്തിൽ, ഇംഗിതമു–ഇച്ഛ, അന്തർഗതം, എരുഗക–അറിയാതെ, നിന്ദ–നിന്ദിതവഴിയെ, ആഡുകൊണ്ടി–നിന്ദിച്ചു, ചലമു–ശാഠ്യം, ചേയക കാണിക്കാതെ, നാ–എന്റെ, തലന–തലയിലെ, ചക്കനി–നല്ല, സുന്ദരമായ, വ്രാത–വിധി, ഭാഗവതാ ഗ്രേസരലു + അഗു–ഭാഗവതോത്തമന്മാരായ, നാരദൻ മുതലായവർ, ബാഗുഗ–സമുചിതമായി, ശ്രീരഘുരാമുനി–ശ്രീരാമന്റെ, പാദമുല–കാലടികളെ, ഭക്തിചേസിന–ആരാധിച്ചു, രീതി–മാതിരിയിൽ, പ്രകാരത്തിൽ, ത്യാഗരാജനികി–ത്യാഗരാജന്, ഇപ്പുഡു–ഇപ്പോൾ.

അനുപല്ലവിയിലെ ആഡു അപൂർവ്വപ്രയോഗമാണ്. കറപ്പെടുത്തുക, പഴിക്കുക എന്നർത്ഥം. ചലമു എന്നതിന ശാഠ്യം, പക എന്നൊക്കെ അർത്ഥമുണ്ടെങ്കിലും ചപലതം ചാഞ്ചല്യം എന്നർത്ഥമാണ യോജിക്കുക.

അല്ലയോ ആഗ്രഹങ്ങളെ സാധിപ്പിച്ചുകൊടുക്കുന്നവനേ! എന്റെ തലയെഴുത്തു നന്നായാൽ മാത്രമാണല്ലോ ഞാൻ ഇച്ഛിച്ചതു എനിക്ക ലഭിക്കുക. (മുജ്ജന്മങ്ങളിൽ സൽകർമ്മങ്ങളം ചെയ്ത നിന്തിരുവടിയുടെ അനുഗ്രഹം നേടിയിട്ടില്ലെങ്കിൽ അങ്ങു ഭക്താഭീഷ്ടപ്രദനാണെങ്കിലും എനിക്ക എങ്ങിനെ ചോദിക്കാം എന്നഭിപ്രായം.) ഈ കലിയുഗത്തിൽ (അധർമ്മങ്ങളിൽ പെട്ടു) (അവയുടെ) മനസ്സറിയാതെ നിന്തിരുവടിയെ പഴിച്ചു. ശാഠ്യം കാണിക്കാതെ (എന്നെ രക്ഷിക്കുന്ന കാര്യത്തിൽ) എന്റെ വിധി നന്നെങ്കിൽ (നിന്റെ അനുഗ്രഹമുണ്ടാകും.) ഭാഗവതോത്തമന്മാരായ നാരദൻ, പ്രഹ്ലാദൻ, പരാശരൻ, രാമദാസൻ മുതലായവർ ശ്രീരാമന്റെ തിരുവടികളെ സേവിച്ചു. അതുപോലെ ഈ ത്യാഗരാജനും ചെയ്തിരുന്നെങ്കിൽ ഇന്ന (തല വിധി)

പ്രഹ്ലാദാദികളെപ്പോലെ അചഞ്ചലമായ ഭക്തിയില്ലാത്തതിനാലാണ ഭഗവദനുഗ്രഹം ലഭിക്കാത്തതെന്ന ധ്വനി.

ഭദ്രാചലത്തിലുള്ള ശ്രീരാമസ്വാമിക്ഷേത്രം നിർമ്മിച്ച മഹാഭക്തനും വിശിഷ്ടനുമാണ രാമദാസൻ.

# 47

കുന്തളവരാളി—ദേശാദി

പ. കലിനരുലകു മഹിമലു
തെലിപേമി ഫലമനേ ലേദാ (ക)

അ. ഇലനു വെലയു വര വൃഷാദ്രുല കടു
കല രുചി തെലിയു ചന്ദമുഗാ നീ (ക)

ച. ദാരസുതുലകൈ ധനമുലകൈയുരു
പേരുലകൈ ബഹുപെട്ട തനമുകൈ
സാരെകു കൈതവേഷമു ഗോനുവാരികി
താരകനാമ! ശ്രീത്യാഗരാജാർച്ചിത! (ക)

കലിനരുലകു—കലിയുഗത്തിലെ ജനങ്ങൾക്കു, മഹിമലു— (നിന്റെ) മഹിമ, തെലിപ്പ—വിവരിച്ചുകൊടുക്കുക, ഏമി ഫലമു—എന്തുഫലം, അന ലേദാ—പറഞ്ഞിട്ടില്ലേ. ഇലനു വെലയു—ലോകത്തിൽ വസിക്കുന്നവര്‍, വര വൃഷാദ്രുലകു—ശ്രേഷ്ഠമായ കാളകൾക്കു, അടുകലരുചി—അവിലിന്റെ സ്വാദ്, തെലിയു—(തെലിയു)—അറിയുക. ചന്ദമുഗാ—മാതിരിപോലെ, (അറിയാത്തതുപോലെ എന്നർത്ഥം) നീ—നിന്റെ, ദാരസുതുലകൈ—ഭാര്യാപുത്രന്മാർക്കു വേണ്ടി, ധനമുലകൈ—പണത്തിനുവേണ്ടി, ഉരു പേരുലകൈ—പേരിനുവേണ്ടി, ബഹുപെട്ടനമുകൈ—വലുപ്പത്തിനു (വലിയ സ്ഥാനത്തിനു) വേണ്ടി, സാരെകു—എല്ലായ്പ്പോഴും, കൈതവേഷമു—കൈതവന്റെ വേഷം, ഗോനുവാരികി—ധരിച്ചിട്ടുള്ളവർക്കു, താരകനാമ—മുക്തിപ്രദമായ നാമമുള്ളവനേ! ശ്രീത്യാഗരാജാർച്ചിത!

അനുപല്ലവി പല്ലവിയോടു ചേർത്തു അന്വയിക്കുകയാണു നല്ലതു്. ഭൂമിയിൽ അലഞ്ഞുനടക്കുന്ന ശ്രേഷ്ഠമായ കാളകൾക്കു (എരുതുകളിൽ നല്ലതിനുകൂടി) അവിലിന്റെ സ്വാദ് അറിയാതിരിക്കുന്നതുപോലെ ഈ കാലത്തെ (കലിയുഗത്തിലെ) ജനങ്ങൾക്കു നിന്റെ മഹിമ വിവരിച്ചുകൊടുത്തിട്ടു ഫലമില്ലെന്നു ഞാൻ പറഞ്ഞിട്ടില്ലേ. ഭാര്യാമക്കൾക്കായും ധനം നേടാൻ വേണ്ടിയും പേരിനും പെരുമതിക്കുംവേണ്ടി എപ്പോഴും കൈതവന്റെ വേഷം മാത്രമായി നടക്കുന്നവർക്കും. താരകനാമ! ശ്രീത്യാഗരാജാർച്ചിത! (നിന്റെ മഹിമ പറഞ്ഞുകൊടുത്തിട്ടു് ഒരു ഫലവുമില്ല.)

ഭവസാഗരം കടത്തുവാൻ—ജനനമരണമാകുന്ന ക്ലേശത്തിൽനിന്നു രക്ഷപ്പെടുത്തുവാൻ—ശക്തിയുള്ളതാണു രാമനാമം. അതിനാൽ താരകനാമ! എന്നു സംബോധന.

"എദ്ദു കേമി തെലുസു അടുകല രുചി?" എന്ന തെലുങ്കിലുള്ള പഴഞ്ചൊല്ലാണു് സ്വാമികൾ ഇതിൽ പ്രയോഗിച്ചിട്ടുള്ളതു്. ശ്രീമദ്ഭാഗവതപുരാണത്തിൽ കലികാലത്തിലുണ്ടാവുന്ന അധർമ്മത്തെയും ദുരാചാരങ്ങളെയും സവിസ്തരം നാരദമുനി വർണ്ണിച്ചിട്ടുണ്ടു്.

ഭഗവാൻ ഉദ്ധവനോടു—

"യാർഹ്യേവായം മയാ ത്യക്തോ
ലോകോയം നഷ്ടമംഗല:
ഭവിഷ്യത്യചിരാൽ സാധോ
കലിനാപി നിരാകൃത:" ഭാഗവതം—7

## 52

ഭൈരവി—ആദി

പ. കൊലുവൈയുന്നാഡേ കോദണ്ഡപാണി (കൊ)

അ. തൊലികർമ്മമണഗ ജൂതമു രാരേ
തോയജാരി രോഹിണി ഗൂഡിന രീതി (കൊ)

ച. മനസുരഞ്ജില്ല സുരസമുല അണി-
മാദുലു കൊലുവവൈയിവനെ
കനകശലാകല ഗേരു സീതാ-
കാന്തുഡോന ത്യാഗരാജവിനുതുഡു (കൊ)

ആരാധകർക്ക ദർശനം കൊടുപ്പാനായി അന്തഃപ്പുരത്തെ സിംഹാസനത്തിലിരിക്കുന്നതാണ് കൊലുവു 'ദർബാർ' എന്നു പറയാം. കൊലുവൈ—ദർബാറിൽ. ഉന്നാഡേ—സ്ഥിതി ചെയ്യുന്നു. കോദണ്ഡപാണി—ശ്രീരാമൻ; തൊലി കർമ്മ—മുജ്ജന്മകർമ്മങ്ങളും; അണഗ—നശിപ്പിക്കുവാൻ; ജൂതമു—(നമുക്ക)ചെന്നു കാണുവാൻ; രാരേ—വന്നാലും; തോയജാരി—ചന്ദ്രൻ; രോഹിണി ഗൂഡിന രീതി—രോഹിണിയോടു ചേർന്നതുപോലെ; മനസു—മനസ്സ്; രഞ്ജില്ല—സന്തോഷിക്കുക; സുരസമുല—മധുരസ്തുതികൾ; അണിമാദുലു—അണിമാദിസിദ്ധികൾ; കൊലുവ—സേവിക്കുവാൻ; വെയി—ആയിരം; വനെ—നിറങ്ങൾ; കനകശലാകല—സ്വർണ്ണക്കമ്പി; ഗേരു—അതിശയിക്കുക; സീതാകാന്തുഡോന—സീതയോടുകൂടെ; ത്യാഗരാജവിനുതുഡു—ത്യാഗരാജനാൽ സ്തുതിക്കപ്പെട്ടവനായ.

പല്ലവിയും അനുപല്ലവിയും ചേർത്തു അന്വയിക്കുക.

ചന്ദ്രനും രോഹിണിയും ഒന്നിച്ചു ചേർന്നതുപോലെ (സീതയോടുകൂടി) കോദണ്ഡപാണി ദർബാർ നടത്തുന്നു. മുജ്ജന്മദുരിതങ്ങളെ നീക്കുവാനായി ചെന്നുകാണുവാൻ വന്നാലും. മനസ്സിന് ആനന്ദം നല്കുന്ന മധുരസ്തുതികളും അണിമാദി അഷ്ടൈശ്വര്യങ്ങളും സേവിച്ചുനിൽക്കെ സ്വർണ്ണക്കമ്പിയെ അതിശയിക്കുന്ന കാന്തിയുള്ള സീതാദേവിയോടെ ഈ ത്യാഗരാജനാൽ സ്തുതിക്കപ്പെട്ടവനായ (കോദണ്ഡപാണി ദർബാറിലിരിക്കുന്നു.)

## 53

സഹാന—ആദി

പ. ഗിരിപൈ നെലകൊന്ന രാമുനി
ഗുരി തപ്പക കണ്ടി (ഗി)

അ. പരിവാരമു വിരി സുരടുലചേ നില
ബഡി വീസരുചു ഗോസരുചു സേവിംപഗ (ഗി)

പ. പുളകാങ്കിതുഡൈ യാനന്ദാശ്രു
പുല നിമ്പുചു മാടലാഡവലെനനി
കലവരിഞ്ചഗനി പദിപൂടലപൈ
ഗാചെദ നന്ന ത്യാഗരാജവിനുതുനി (ഗി)

ഗിരിപൈ–മലമേൽ, ചെരുകളിൽ; നെലകൊന്ന–നില്ക്കുന്നവനായ; രാമുനി–ശ്രീരാമനെ; ഗുരിതപ്പക–കുറിതെറ്റാതെ; (സുവ്യക്തമായി); കണ്ടി–ഞാൻ കണ്ടു; പരിവാരമുലു–പരിവാരങ്ങൾ, ഭൃത്യന്മാർ; വിരി–പുഷ്പങ്ങൾ; സുരട്ടുലചേ–വിശറികൾകൊണ്ട്; നിലബഡി–നിന്നുകൊണ്ട്; വിസരുചു–പരമ്പുക, വീശുക; കൊസരുചു–വീണ്ടുംവീണ്ടും; സേവിംപഗ–സേവിക്കുവാനായി. പുളകാങ്കിതുഡൈ–പുളകാംഗിതനായി; ആനന്ദാശ്രുപുല–ആനന്ദാശ്രുക്കളാൽ: നിമ്പുചു–നിറഞ്ഞു; മാടലാഡവലെനനി–സംസാരിക്കുവാനായി; കലവരിഞ്ച–വെമ്പൽ, ധൃതി; കനി–കണ്ടു; പദിപൂടലപൈ–പത്തുദിവസം കഴിഞ്ഞു; ഗാചെദ നന്ന–ഞാൻ രക്ഷിക്കും. ത്യാഗരാജനുതുനി–ത്യാഗരാജനാൽ സ്തുതിക്കപ്പെട്ട.

അനുപല്ലവി പല്ലവിയോടുചേർത്തു അന്വയിക്കണം.

പരിജനങ്ങൾ (ചുറ്റും നിന്നു) പൂവിശറികളെക്കൊണ്ട് വീശുവാനും സേവ ചെയ്യാനും അഹമഹമികയാ തള്ളിവന്നുകൊണ്ട് മലമുകളിൽ നില്ക്കുന്നവനായ ശ്രീരാമനെ സ്പഷ്ടമായി ഞാൻ കണ്ടു. പുളകാങ്കിതനായും ആനന്ദാശ്രു ഒഴുകിക്കൊണ്ടും എന്തോ പറയാൻ വിചാരിച്ചിട്ടു ഉച്ചരിക്കാൻ വയ്യാതെ കഴിഞ്ഞ (എന്നെ) കണ്ടു 'പത്തു നാളിനുള്ളിൽ നിന്നെ രക്ഷിക്കുന്നുണ്ട്' എന്നു പറയുന്ന ത്യാഗരാജാർച്ചിതനായ ശ്രീരാമനെ ഞാൻ കണ്ടു.

സ്വാമികൾ സ്വപ്നത്തിൽ കണ്ടതും കേട്ടതുമായ സ്വാനുഭവമാണ് ഇതിൽ കുറിച്ചിട്ടുള്ളത്. അതു ഫലിക്കുകയുംചെയ്തു. പത്താമത്തെ നാൾ സ്വാമികൾ ദേഹത്യാഗംചെയ്തു. പ്രഭവവർഷം പുഷ്യബഹുളപഞ്ചമിനാൾ (1847 ജനുവരി ആറാം തിയതി )

ഇതിനുശേഷം രണ്ടു കീർത്തനങ്ങൾ മാത്രമേ സ്വാമികൾ രചിച്ചിട്ടുള്ളു: മനോഹരിയിൽ ''പരിതാപമു'', ബാഗധീശ്വരിയിൽ ''പരമാത്മുഡു.'' ഈ സ്വപ്നത്തിന്റെ പ്രസ്താവന ഭഗവാന്റെ വാഗ്ദാനം, മനോഹരി കീർത്തനത്തിലുമുണ്ട്.

സ്വാമികൾ സ്വപ്നത്തിൽ കണ്ടതായ മല ഭദ്രാചലമാണെന്നാണ് പൊതുവിൽ വിശ്വാസം. സമുദ്രതരണംചെയ്തു ലങ്കയിലെത്തിയ ശ്രീരാമൻ സുവേലപർവ്വതത്തിൽ വിശ്രമിക്കുകയുണ്ടായി—ആ മലയാണ സ്വാമികൾ സ്വപ്നത്തിൽ കണ്ടതെന്നും അഭിപ്രായമുണ്ട്.

## 54

സുരടി–ദേശാദി

പ. ഗീതാർത്ഥമു സംഗീതാനന്ദമു
നീ താവുന ജൂഡരാ ഓ മനസാ (ഗീ)

അ. സീതാപതി ചരണാബ്ജമുലിഡുകൊന്ന
വാതാത്മജുനികി ബാഗ തെലുസുരാ (ഗീ)

(നിറവേററപ്പെടാതെ) നിൽക്കുന്നു. 'നിന്റെ അമ്മയും അച്ഛനും ഞാനായിരിക്കെ ഒരു ഭയവും വേണ്ട' എന്നു നിന്തിരുവടി പലപ്രാവശ്യം വാഗ്ദത്തം ചെയ്തു. അല്ലയോ കല്യാണരാമ! ലോകത്തിൽ എന്റെ കൂട്ടുകാരിൽ പലരെയും വലിയവരോടു പറഞ്ഞു മാനിക്കപ്പെടുകയും ചെയ്ത ഈ ത്യാഗരാജനോടു സംരക്ഷിച്ചു· (കളവു പറഞ്ഞിട്ടു........

പരിദേവദ്യോതകമായ ഈ കീർത്തനത്തിന്റെ ആശയം ഇതാണ്. ലോകരുടെ പ്രശംസയൊന്നും എനിക്കു വേണ്ട. പാദപുഷ്കരദാസരായ ഭക്തരെ മാത്രം നിന്തിരുവടി എനിക്കു തരേണ്ടു. എന്റെ കാലം കഴിയുന്നതിനുമുമ്പു തന്നെ ഭവസാഗരതരണം സാധിപ്പിച്ചു തരണമേ! അല്ലയോ കല്യാണരാമ!

## 59

ആരഭി—രൂപകം

 പ. ചൂതാമു രാരേ സുദതുലാര
 രങ്ഗപതിനി (ചൂ)

അ. സീതാപതി പൂജ്യുഡട
 ശൃംഗാര ശേഖരുഡട (ചൂ)

ച. ആഗമസഞ്ചാരുഡട
 യഖില ജഗത് പാലുഡട
 ത്യാഗരാജസന്നുതുഡട
 തരുണുലാര രങ്ഗപതിനി (ചൂ)

ചൂതമു-(നമുക്ക) കാണുക; രാരേ-വരുവിൻ; സുദതുലാര—സുദതിമാരെ (സുന്ദരിമാരെ); രങ്ഗപതിനി-രങ്ഗപതിയെ, രങ്ഗനാഥനെ; സീതാപതി—ശ്രീരാമൻ; പൂജ്യുഡട-പൂജിച്ചവനാണ ; ശൃംഗാരശേഖരുഡട—ശൃംഗാരസന്നിധിയാണ; ആഗമസഞ്ചാരുഡട —വേദങ്ങളിലെല്ലാം വ്യാപിച്ചവനാണ; അഖില ജഗത്പാലുഡട—സകല ലോകങ്ങളെയും പാലിക്കുന്നവനാണ; ത്യാഗരാജ സന്നുതുഡട—ത്യാഗരാജനാൽ നമിക്കപ്പെട്ടവനാണ്; തരുണുലാര_യുവതികളെ രങ്ഗപതിനി—രങ്ഗനാഥനെ (കാണുവാൻ വന്നാലും)

അല്ലയോ സുന്ദരിമാരേ! വരുവിൻ (നമുക്ക) രങ്ഗനാഥനെ പോയി കാണുക. സീതാപതി ശ്രീരാമനാൽ പൂജിക്കപ്പെട്ടവനും ലാവണ്യനിധിയുമാണ്. വേദങ്ങളിലന്തർഭവിച്ചവനും സമസ്തലോകങ്ങളെ പാലിക്കുന്നവനും ത്യാഗരാജനാൽ പൂജിക്കപ്പെട്ടവനും ആയ ആ രങ്ഗനാഥനെ, അല്ലയോ യുവതികളെ! (നമുക്ക പോയി ദർശിക്കുക.)

സ്വാമികൾ ദേശപര്യടനം ചെയ്തിരുന്നകാലത്ത് അദ്ദേഹം ശ്രീരംഗത്തു പോയി രങ്ഗനാഥക്ഷേത്രം ദർശിക്കുകയുണ്ടായി. ആ അവസരത്തിൽ നിർമ്മിതമായതാണ് ഈ കീർത്തനവും തോഡിയിലുള്ള രാജുവെഡലെ, കാംബോജിയിലുള്ള ഓരങ്ഗശായി എന്ന കീർത്തനങ്ങളും.

പൂജ്യുഡട- പൂജ്യുഡു + അട. 'അട' ശബ്ദത്തിന് ആണത്രെ. ആണ പോൽ എന്നർത്ഥം.

രങ്കനാഥൻ ഇക്ഷ്വാകുവംശത്തിലെ കുലനിധിയായിരുന്നു. 'ആഴ്‌വാർമാരുടെ തമിഴ് പാടലുകളിൽ രങ്കനാഥനെ അതിസുന്ദരനായിട്ടാണ് കല്പിച്ചിട്ടുള്ളത്. അഴകിയ മണവാളൻ എന്ന പേരാണ് രങ്കനാഥന്. അതിനാലാണ് സ്വാമികൾ ശൃംഗാരശേഖരാഢ്യ എന്നു വിശേഷിക്കുന്നത്.

മൂന്നു ചരണങ്ങളിൽ ഒടുവിലത്തേതാണു മുകളിൽ കൊടുത്തത്.

# 60

നാട്ട–ആദി

പ. ജഗദാനന്ദകാരക! ജയ ജാനകീ പ്രാണനായക (ജ)

അ. ഗഗനാധിപ സത്കുലജ രാജരാജേശ്വര!
സുഗുണാകര! സുജനസേവ്യ! ഭവ്യദായക!
സദാസകല (ജ)

ലോകത്തിന് ആനന്ദം നല്കുന്നവനേ! സീതാദേവിയുടെ പ്രാണവല്ലഭനായ നിന്തിരുവടി ജയിച്ചാലും!

ശ്രേഷ്ഠമായ സൂര്യവംശത്തിൽ ജനിച്ചവനേ! രാജാധിരാജ! സദ്ഗുണങ്ങൾക്കിരിപ്പിടമായവനേ! സജ്ജനങ്ങളാൽ പൂജിക്കപ്പെടുന്നവനേ! ശുഭത്തെ ചെയ്യുന്നവനേ! എല്ലായ്പോഴും സകല (ലോകത്തിനും–

ച. 1 അമരതാരക നിചയ കുമുദഹിത!
പരിപൂർണ്ണാനഘ! സുരസുരഭൂ
ജ! ദധി പയോധിവാസ ഹരണ!
സുന്ദരതരവദന! സുധാമയ വചോ
ബൃന്ദ ഗോവിന്ദ! സാനന്ദമാ
വരാജരാപ്ത ശുഭകരാനേക (ജ)

ദേവകളാകുന്ന നക്ഷത്രമണ്ഡലത്തിൽ വിളങ്ങുന്ന ചന്ദ്രൻ; പരിപൂർണ്ണനായവൻ; നിഷ്കളങ്കൻ; ദേവകൾക്കു കല്പവൃക്ഷമായവൻ; പാലും തൈരും നിറച്ച കുടങ്ങളെ അപഹരിക്കുന്നവൻ; മനോഹരമായ മുഖശ്രീയുള്ളവൻ; അമൃതിനു തുല്യമായ വാക്ക്മാധുര്യമുള്ളവൻ; ഗോക്കളെ മേയ്ക്കുന്നവൻ. വേണ്ടപ്പെട്ടവർക്കു നന്മ ചെയ്യുന്നവൻ

ച. 2 നിഗമനീരജാമൃത പോഷകാ–
നിമിഷവൈരി വാരിദ സമീരണ!
ഖഗ തുരഗ സത്കവി ഹൃദയാലയാ–
ഗണിത വാനരാധിപ നതാംഘ്രിയുഗ (ജ)

വേദാംഗങ്ങളായ താമരകളിൽനിന്നു പൊഴിയുന്ന അമൃതിനാൽ വളർത്തപ്പെടുന്നവൻ; ദേവവൈരികളാകുന്ന മേഘങ്ങൾക്കു കാറ്റുപോലെയായവൻ (അസുരരെ നശിപ്പിക്കുന്നവൻ) ഗരുഡവാഹനൻ; സത്കവികളുടെ ഹൃദയത്തിൽ വസിക്കുന്നവൻ; അനവധി വാനരവീരന്മാർ വണങ്ങുന്ന കാലടികളോടു കൂടിയവൻ.

ച. 3 ഇന്ദ്രനീലമണി സന്നിഭാപഘന
ചന്ദ്രസൂര്യനയനാ പ്രമേയ! വാ–
ഗീന്ദ്രജനക! സകലേശ! ശുഭ്ര
നാഗേന്ദ്രശയന! ശമനവൈരിസന്നുത (ജ)

ഇന്ദ്രനീലരത്നംപോലെ ശ്യാമളനിറമായ ദേഹമുള്ളവൻ, സൂര്യചന്ദ്രന്മാരാകുന്ന കണ്ണുകളോടു കൂടിയവൻ; നിസ്സീമമായ മഹിമയുള്ളവൻ; ബ്രഹ്മാവിന്റെ അച്ഛൻ; എല്ലാറ്റിന്റെയും അധീശനായവൻ; വെളുത്ത നിറമുള്ള ആദിശേഷന്മേൽ കിടക്കുന്നവൻ; ശിവനാൽ വന്ദിക്കപ്പെട്ടവൻ

ച. 4 പാദവിജിത മുനിശാപ! സവ
പാല! വരമന്ത്രഗ്രഹണലോല!
പരമശാന്തചിത്ത ജനകജാധിപ
സരോജഭവ വരദാഖില (ജ)

പാദങ്ങളുടെ മാഹാത്മ്യത്താൽ (ഗൗതമ)മുനിയുടെ ശാപത്തെ തീർത്തവൻ; (വിശ്വാമിത്രന്റെ) യാഗത്തെ രക്ഷിച്ചവൻ; (ബല അതിബല, എന്നീ) മന്ത്രവിശിഷ്ടങ്ങളായ മന്ത്രങ്ങളെ സിദ്ധിച്ചവൻ; ശാന്തമാനസൻ; സീതാനായകൻ; ബ്രഹ്മാവിനു വരമരുളിയവൻ.

ച. 5 സൃഷ്ടിസ്ഥിത്യന്തകര കാമിത
കാമിത ഫലദാസമാന ഗാത്ര!
ശചീപതി നുതാബ്ധിമദഹരാ! അനുരാഗ
രാഗ രാജിത കഥാ സാരഹിത! (ജ)

സൃഷ്ടി സ്ഥിതി (പരിപാലനം) ലയാദികളെ ചെയ്യുന്നവൻ; അഭീഷ്ടങ്ങളെ നല്കുന്നവൻ; അസമാനഗാത്ര–നിസ്തുലമായ അംഗകളുള്ളവൻ; ഇന്ദ്രനാൽ പൂജിക്കപ്പെട്ടവൻ; സമുദ്രത്തിന്റെ ഗർവ്വ് അടക്കിയവൻ; ഭക്തിയാലും സംഗീതത്താലും ശോഭിക്കുന്ന (രാമായണ)കഥയുടെ നായകൻ.

ച. 6 സജ്ജനമാനസാബ്ധി സുധാകര!
സുമ വിമാന! സുരസാ രിപുകരാബ്ജ
ലാളിതചരണാവഗുണസുരഗണ
മദഹരണ! സനാതനാജനുത! (ജ)

സജ്ജനങ്ങളുടെ മനസ്സാകുന്ന കടലിനു ചന്ദ്രനായവൻ; പുഷ്പകവിമാനമുള്ളവൻ; സുരസയെ ജയിച്ച ഹനുമാന്റെ കൈകളാൽ തലോടപ്പെട്ട കാലടികളുള്ളവൻ; ദുഷ്ടരായ അസുരന്മാരുടെ ഗർവ്വിനെ നശിപ്പിക്കുന്നവൻ; നാശമില്ലാത്തവൻ; ബ്രഹ്മാവിനാൽ പൂജിക്കപ്പെട്ടവൻ.

ച. 7 ഓങ്കാരപഞ്ജരകീര! പുര–
ഹരസരോജഭവ കേശവാദി–
രൂപ! വാസവരിപുജനകാന്തക! ക–
ലാധര കലാധരാപ്ത! ഘൃണാകര! ശ–
രണാഗത ജനപാലന! സുമനോ ര–
മണ! നിർവ്വികാര! നിഗമസാരതര! (ജ)

ഓങ്കാരമാകുന്ന കൂട്ടിലെ കിളിയായവൻ; ബ്രഹ്മാവ്, ശിവൻ, വിഷ്ണു എന്ന മൂർത്തികളുടെ രൂപം ധരിച്ചവൻ; മേഘനാദന്റെ അച്ഛനായ രാവണനെ ഹനിച്ചവൻ; ശിവന്റെ മിത്രമായവൻ; കരുണാകരൻ; ശരണാഗതരായ ഭക്തന്മാരെ രക്ഷിക്കുന്നവൻ; സജ്ജനങ്ങളെ ആനന്ദിപ്പിക്കുന്നവൻ; വികാരരഹിതൻ; വേദങ്ങളുടെ സാരമായവൻ.

ച. 8 കരധൃതശരജാല! സുരമദാപ
ഹരണ അവനീസുര സുരാവന!
കവിന ബിലജമൗനി കൃതചരിത്ര
സന്നുത! ത്യാഗരാജനുത! (ജ)

കയ്യിൽ അമ്പുകളെ ധരിച്ചവൻ; അസുരന്മാരുടെ ഗർവ്വിനെ നശിപ്പിച്ചവൻ; ബ്രാഹ്മണരെയും ദേവന്മാരെയും സംരക്ഷിക്കുന്നവൻ; കവികളിൽ സൂര്യനെന്നപോലെ പ്രകാശിക്കുന്ന വാല്മീകിമുനി രചിച്ച ചരിത്ര (രാമായണ)ത്തിൽ വാഴ്ത്തപ്പെട്ടവൻ; ത്യാഗരാജൻ പൂജിക്കുന്നവൻ.

ച. 9. പുരാണപുരുഷ! നൃവരാത്മജാശ്രിത-
പരാധീന! ഖരവിരാധ രാവണ
വിരാവണാനഘ പരാശരമനോ
ഹര! വികൃത ത്യാഗരാജസന്നുത! (ജ)

ആദി പുരുഷൻ; ചക്രവർത്തി പുത്രൻ; ഭക്തജനങ്ങൾക്ക് സ്വാധീനമായവൻ; ഖരൻ, വിരാധൻ, രാവണൻ മുതലായ (ദുഷ്ടരാക്ഷസന്മാരെ) നിഗ്രഹിച്ചവൻ; നിഷ്കളങ്കൻ; പരാശര മുനിയുടെ മനസ്സിനെ ആനന്ദിപ്പിച്ചവൻ; വികാരമില്ലാത്തവൻ; ത്യാഗരാജനാൽ സ്തുതിക്കപ്പെട്ടവൻ.

ച. 10. അഗണിത ഗുണ! കനകചേല!
സാല വിദളന അരുണാഭസമാന ചര
ണാ പാരമഹിമാദ്ഭുത സുകവിജന
ഹൃത്സദന! സുരമുനിഗണ വിഹിത! കല
ശനീര നിധിജാരമണ പാപഗജ
നൃസിംഹ! വരത്യാഗരാജാദിനുത!. (ജ)

എണ്ണമറ്റ കല്യാണഗുണങ്ങളുള്ളവൻ; പീതാംബര ധരൻ; സാലവൃക്ഷങ്ങളെ അമ്പെയ്തു പിളർന്നവൻ; ചുവപ്പുനിറമുള്ള കാലടികളുള്ളവൻ; അളവില്ലാത്ത മഹിമയുള്ളവൻ; അത്ഭുതമായവനേ; സുകവികളുടെ മനസ്സിൽ വസിക്കുന്നവൻ; ദേവന്മാർക്കും മുനിമാർക്കും ബന്ധുവായവൻ; പാലാഴിയിൽനിന്നുദിച്ച ലക്ഷ്മീദേവിയുടെ ഭർത്താവ്; പാപമാകുന്ന ആനയെ നശിപ്പിക്കുന്ന നൃസിംഹം; ത്യാഗരാജൻ മുതലായ ഭക്തന്മാരാൽ സ്തുതിക്കപ്പെട്ടവൻ.

പത്തു ചരണങ്ങളിലെയും വിശേഷണങ്ങൾ സംബോധനയാണ്. പഞ്ചരത്നകീർത്തനങ്ങളിലൊന്നാണിതു്.

## 61

ശുദ്ധസീമന്തിനി - ആദി

പ. ജാനകീരമണ! ഭക്തപാരിജാത! പാഹി
സകലലോക ശരണ! (ജാ)

അ. ഗാനലോല! ഘനതമാല നീല!
കരുണാലവാല! സദ്ഗുണ ശീല (ജാ)

ച. രക്തനളിനദളനയന! നൃപാല!
രമണീയാനന! മുകുരകപോല!
ഭക്തിഹീനജന മദഗജജാല
പഞ്ചവദന! ത്യാഗരാജപാല (ജാ)

സീതാദേവിയുടെ ഭർത്താവേ! ഭക്തന്മാർക്ക് സർവ്വാഭീഷ്ടവും നൽകുന്ന കല്പകവൃക്ഷമേ! രക്ഷിച്ചാലും; ലോകത്തിനെല്ലാം ആശ്രയമായവനേ! സംഗീതരസികാ! കനത്ത പച്ചിലമരത്തിന്റെ ഇലപോലെ നീലനിറം പൂണ്ടവനേ! കരുണയ്ക്കിരിപ്പിടമേ! സൽശീലമുള്ളവനേ! ചെന്താമരദളത്തിന്റെ ഭംഗിയുള്ള കണ്ണുകളോടു കൂടിയവനേ! മഹാരാജൻ! സുമുഖനായവനേ! കണ്ണാടിക്കൊത്ത (വിളങ്ങുന്ന) കവിൾത്തടമുള്ളവനേ; ഭക്തിയില്ലാത്തവരാകുന്ന മദിച്ച ആനകൾക്ക സിംഹം പോലുള്ളവനേ! ത്യാഗരാജനെ രക്ഷിക്കുന്നവനേ!

## 62

## പൂർവ്വകല്യാണി - രൂപകം

പ. ജ്ഞാനമൊസഗ രാദാ? ഗരുഡഗമന! വാദാ? (ജ്ഞാ)

അ. നീ നാമമുചേ നാമദി നിർമ്മലമൈനദി (ജ്ഞാ)

ച. പരമാത്മുഡു ജീവാത്മുഡു പദുനാലുഗുലോകമുലു
നരകിന്നരകിമ്പുരുഷുലു നാരദാദിമുനുലു
പരിപൂർണ്ണ! നിഷ്കളങ്ക! നിരവധി സുഖദായക!
വരത്യാഗരാജാർച്ചിത! വാരമു താനനേ (ജ്ഞാ)

ജ്ഞാനമു-ജ്ഞാനം; ഒസഗ-തരിക; രാദാ-ഇല്ലേ; ഗരുഡഗമന — ഗരുഡൻ വാഹനമായവനേ! വാദാ — തർക്കമെന്തിന്? നീ — നിന്റെ; നാമമുചേ—നാമ (ജപ)ത്തിനാൽ; നാമദി—എന്റെ മനസ്സ്; നിർമ്മലമൈനദി—പരിശുദ്ധമായി; പരമാത്മുഡു—പരമാത്മാവ്; ഈശ്വരൻ; ജീവാത്മുഡു—ജീവാത്മാവ്; പദുനാലുഗു ലോകമുലു—പതിനാലുലോകം; നരകിന്നരകിമ്പുരുഷന്മാർ, നാരദൻ മുതലായ മുനികൾ പരിപൂർണ്ണ! നിഷ്കളങ്ക! നിരവധി സുഖദായക! വരത്യാഗരാജാർച്ചിത! വാരമു—ഇതെല്ലാം; താനനേ-താൻതന്നെ എന്ന.

അല്ലയോ ഗരുഡൻ വാഹനമായവനേ! (നീ എനിക്ക) ജ്ഞാനം തന്നുകൂടേ? എന്താണ് പിണക്കമോ? നിന്റെ നാമസങ്കീർത്തനത്താൽ എന്റെ മനസ്സ് പരിശുദ്ധമായി. (അതുകൊണ്ട്) പരമാത്മാവ്, ജീവാത്മാവ്, പതിനാലു ലോകങ്ങൾ, മനുഷ്യർ, കിന്നരന്മാർ, കിമ്പുരുഷന്മാർ, നാരദൻ തുടങ്ങിയ മുനിവര്യന്മാർ ഇവരെല്ലാം ഞാൻ തന്നെ എന്ന (അദ്വൈത) ജ്ഞാനത്തെ അരുളിക്കൂടേ? പരിപൂർണ്ണ! നിഷ്കളങ്ക! അതിരില്ലാത്ത ആനന്ദത്തെ തരുന്നവനേ! ത്യാഗരാജനാൽ സ്തുതിക്കപ്പെട്ടവനേ!

2 സരസീജനേത്ര! പരമപവിത്ര!
സുരപതിമിത്ര! ദാശരഥേ (ത)

3 നിന്നുകോരിതിരാ നിജശൂരാഗ്രേസര!
നിന്നേലുകോരാ ദാശരഥേ (ത)

4 മനവിനി വിനുമാ മരവേസമയമാ
ഇനകുലധനമാ ദാശരഥേ (ത)

5 ഘനസമനീല! മുനിജനപാല!
കനകദുകൂല! ദാശരഥേ (ത)

6 ധരനീവണ്ടി ദൈവമുലേണ്ടി
ശരണനുകൊണ്ടി ദാശരഥേ (ത)

7 ആഗമവിനുത! രാഗവിരഹിത!
ത്യാഗരാജനുത! ദാശരഥേ (ത)

തവ ദാസോഹം—നിന്തിരുവടിയുടെ ദാസനാണ് ഞാൻ; ദാശരഥേ—ദശരഥപുത്ര!

1. ഏറ്റവും ഉറപ്പായി സംസാരിക്കുന്നവൻ; കളങ്കമില്ലാത്തവൻ; രാജാവിന്റെ വേഷം പൂണ്ടവൻ.

2. താമരക്കണ്ണൻ, ഏറ്റവും പരിശുദ്ധമായവൻ, ഇന്ദ്രന്റെ സഖാവായവൻ; (എല്ലാം സംബോധന)

3. നിന്നെ കോരിതിരാ. നിന്തിരുവടിയെ മാത്രം ഞാൻ ആഗ്രഹിച്ചു; ശൂരന്മാർ അഗ്രഗണ്യൻ; നിന്നേലുകോരാ—നിന്തിരുവടി എന്നെ ഭരിക്കണം.

4. മനവിനി വിനുമാ (എന്റെ) പ്രാർത്ഥന കേട്ടാലും; മരവ—മറക്കുവാൻ; സമയമാ—കാലമാണോ? ഇനകുലധനമാ— സൂര്യവംശത്തിനു ധനമായവൻ;

5. മേഘംപോലെ നീലനിറമുള്ളവൻ; മുനികളെ സംരക്ഷിക്കുന്നവൻ; പീതാംബരധരൻ (സംബോധന)

6. ധര—ഭൂമിയിൽ. നീവണ്ടി—നിന്നെപ്പോലെ, ദൈവമു-ദൈവം, ലേണ്ടി—ഇല്ലെന്നു വിചാരിച്ചു, ശരണം കൊണ്ടി—(അങ്ങയെ) ശരണം പ്രാപിച്ചു.

7. വേദങ്ങളിൽ സ്തുതിക്കപ്പെട്ടവൻ, നിർവ്വികാരൻ, ത്യാഗരാജനുതൻ (സംബോധന)

പല്ലവിയിൽ തവദാസോഹം എന്നു മൂന്നു പ്രാവശ്യം ആവർത്തിച്ചിരിക്കകൊണ്ടു ഞാൻ മനോവാക്കായങ്ങളെക്കൊണ്ടു നിന്തിരുവടിയുടെ അടിമയാണ് എന്നു ധരിക്കണം.

ദിവ്യനാമകീർത്തനങ്ങളിലൊന്നാണിത്.

## 67

മായാമാളവഗൗളം—രൂപകം

പ. തുളസിദളമുലചേ സന്തോഷമുഗാ പൂജിന്തു (തു)

അ. പലുമാരു ചിരകാലമു
പരമാത്മുനി പാദമുലനു (തു)

സാധകർ ഭക്തിയാകുന്ന (മോക്ഷത്തിന്റെ) മാർഗ്ഗമെന്ന (ജനം) അറിയുന്നില്ല. അവർ നാടാകെ ചുററി നടന്നു സ്വപ്നം കണ്ടുകൊണ്ടിരിക്കുന്നു. (അവർ ഭക്തന്മാരാണെന്നു നടിച്ചു.) ഉഷസ്സിന്നു ഉണർന്ന്, കുളിച്ചു ദേഹം പൂശി വിരലെണ്ണി (നാമം ജപിച്ച്) പുറമേയ്ക്കു നല്ലവരായി നടക്കുന്ന ഇവർ പണം സമ്പാദിക്കുന്നതിൽ ആശവെയ്ക്കുന്നതല്ലാതെ (സാധകർ ഭക്തിയെന്ന മാർഗ്ഗം അറിയുന്നില്ല)

മനശ്ശുദ്ധിയില്ലാതെ ബാഹ്യമായ ശുചീകരണമല്ല മോക്ഷസാധനം. യഥാർത്ഥമായ ഭക്തിയാലുണ്ടാകുന്ന ആത്മസമർപ്പണവും ഏകാഗ്രതയുമില്ലാതിരുന്നാൽ നാമജപം വ്യർത്ഥം തന്നെ. അനുപല്ലവിയിൽ സഞ്ചരിക്ക എന്നതിൽ വിവക്ഷിച്ചതു കാശി, രാമേശ്വരം മുതലായ പുണ്യസ്ഥലങ്ങളിലേയ്ക്കു തീർത്ഥാടനം ചെയ്ക എന്നാണ്. മോക്ഷാർത്ഥികൾ സാധകർ ഭക്തിമാത്രമാണു സുഗമമായ മാർഗ്ഗം എന്നാണു സ്വാമികളുടെ സന്ദേശം.

പാഠഭേദം: (അനുപല്ലവി) തിരുഗുചു ഗല്ലുവാരിഞ്ചേര.

## 70

ഗൗളിപന്തു — ആദി

പ. തെരതീയഗ രാദാ ലോനി
തിരുപതിവെങ്കടരമണ! മത്സരമനു (തെ)

അ. പരമപുരുഷ! ധർമ്മാദിമോക്ഷമുല
പാരദോലു ചുന്നദി നാലോനി (തെ)

ച. വാഗുരമനി തെലിയക മൃഗഗണമുലു
വച്ചിത ഗുലു രീതിയുന്നദി
വേഗമേ നീ മതമുനനുസരിഞ്ചിന
ത്യാഗരാജനുത! മത്സരമനു (തെ)

തെര—തിരശ്ശീല, മറ. തീയഗ രാദാ—എടുത്തുകളയുന്നില്ല, ലോനി—എന്നുള്ളിലുള്ള മത്സരമനു— മത്സരമെന്ന, തിരുപതി വെങ്കടരമണ! പരമപുരുഷ— ധർമ്മാദിമോക്ഷമുല—ധർമ്മാദികളായ പുരുഷാർത്ഥങ്ങളെ. പാരദോലു ചുന്നദി—അപ്രാപ്യമാക്കിത്തീർക്കുന്ന, നാലോനി—എന്റെ മനസ്സിലെ, വാഗുരമനി—വലയെന്ന്, തെലിയക—അറിയാതെ, മൃഗഗണമുലു—മൃഗക്കൂട്ടങ്ങൾ, വച്ചി—വന്ന്, തഗുലുരീതി—അകപ്പെടുന്നതുപോലെ, ഉന്നദി - ഇരിക്കുന്നു, വേഗമേ—വേഗത്തിൽ, നീ മതമു—നിന്റെ മതം (ഇച്ഛ) അനുസരിഞ്ചിന—അനുസരിക്കുന്ന, ത്യാഗരാജനുത! മത്സരമനു—മാത്സര്യത്തെയും.

അല്ലയോ തിരുപ്പതിയിൽ പ്രശോഭിക്കുന്ന വെങ്കടരമണ! എന്റെ മനസ്സിലുള്ള അസൂയയെന്ന മറയെ നീക്കിക്കളയുകയില്ലേ പരമപുരുഷ! അതു ധർമ്മം, അർത്ഥം(മുതലായ), കാമം, മോക്ഷം എന്ന നാലു പുരുഷാർത്ഥങ്ങളെ എനിക്ക് അപ്രാപ്യമാക്കുംവിധം എന്നിൽനിന്നു വിരട്ടിയോടിക്കുന്നു. വലയാണെന്നറിയാതെ അതിൽ ചെന്നുപെടുന്ന മാൻകൂട്ടംപോലെ (മാത്സര്യമാകുന്ന തിരശ്ശീല ഈ പുരുഷാർത്ഥങ്ങളെ പ്രാപിക്കുന്നതിനു മറവായിരിക്കുന്നു) നിന്തിരുവടിയുടെ ഹിതാനുസാരിയായ ഈ ത്യാഗരാജനാൽ വണങ്ങപ്പെടുന്നവനേ! ശീഘ്രം, അസൂയ എന്ന മറ നീ നീക്കുകയില്ലേ?

ആത്മസമർപ്പണവും ദൈന്യഭാവവും നിറഞ്ഞുള്ള ഈ കീർത്തനം സ്വാമികൾ ശേഷാചലത്തിനടുത്തുള്ള തിരുപ്പതി വെങ്കിടാചലപതി ക്ഷേത്രം സന്ദർശിച്ചപ്പോൾ ഉണ്ടാക്കിയതാണ്. സ്വാമികൾ ദർശനത്തിനെത്തിയ സമയം ദേവന്റെ വിഗ്രഹം ഒരു തിരശ്ശീലയാൽ മൂടപ്പെട്ടിരുന്നുവത്രേ. ഈ കീർത്തനം പാടിയ ഉടനെ ആ മറ നീങ്ങിയെന്നും ഐതിഹ്യമുണ്ട്. ഈ കഥ നേരായാലും അല്ലെങ്കിലും ത്യാഗരാജസ്വാമിയുടെ ആശയം സ്പഷ്ടമാണ്. പരമാത്മാവിനെ ജീവാത്മാവിൽനിന്നു മറയ്ക്കുന്ന തിരശ്ശീല മദമാത്സര്യാദികളാണ്. ഈ അവിദ്യ (അജ്ഞാന)യിൽനിന്നുണ്ടായതാണ്. ഭഗവദനുഗ്രഹത്താൽ ആ മറ നീങ്ങുന്നു.

മൂന്നു ചരണങ്ങളിൽ മദ്ധ്യത്തിലത്തേതാണ് ഇതിൽ ചേർത്തതു്.

# 71

പൂർണ്ണചന്ദ്രിക ആദി

പ. തെലിസി രാമചിന്തനതോ നാമമു
സേയവേ ഓ മനസാ (തെ)

അ. തലപുലന്നി തിലിപി നിമിഷമൈന
താരകരൂപുനി നിജ തത്ത്വമുലനു (തെ)

ച. രാമായന ചപലാക്ഷുല പേരു
കാമാദുല പോരുവാരുവീരു
രാമായന ബ്രഹ്മമുനകു പേരു
ആ മനവ ജനനാർത്തുല ദീറു (തെ)

തെലിസി—അറിഞ്ഞു, അറിവോടുകൂടി; രാമചിന്തനതോ—ശ്രീരാമന്റെ സ്മരണയോടെ, ധ്യാനത്തോടുകൂടെ; നാമമു—നാമത്തെ; സേയവേ—ചെയ്താലും (ജപിച്ചാലും); ഓ മനസാ—അല്ലയോ മനസ്സേ; തലപുലന്നി തിലിപി—മറ്റു ചിന്തകളെ അകറ്റി; നിമിഷമൈന—നിമിഷ (മാത്ര)മെങ്കിലും; താരകരൂപുനി—മോക്ഷമരുളുന്ന രൂപത്തിൽ; നിജതത്ത്വമുലനു—പരമാർത്ഥത്തെ, തത്വത്തെ; രാമായന—രാമ എന്നാൽ; ചപലാക്ഷുല—ചഞ്ചലാക്ഷി(സ്ത്രീ)കളുടെ പേരു—പേര്; കാമാദുല—കാമാദികളെ; പോരുവാരുവീരു—പോർചെയ്യുന്നവരാകുന്നു; രാമായന; ബ്രഹ്മമുനകു പേരു—പരബ്രഹ്മത്തിന്റെയും പേര് (ആണ്); ആ മനവ—അതറിയുന്നവരുടെ; ജനനാർത്തുല—സംസാരദുഃഖം; ദീറു—തീർക്കുന്നു.

പല്ലവിയും അനുപല്ലവിയും ചേർത്തു് മനസ്സിലാക്കണം.

അല്ലയോ മനസ്സേ (നിന്റെ) ഉള്ളിലുള്ള പല വിചാരങ്ങളെയും അകറ്റി ഒരു നിമിഷമെങ്കിലും താരകനാമത്തിന്റെ തത്വബോധത്തോടും ധ്യാനത്തോടും രാമനാമം ജപിക്ക (സങ്കീർത്തനം ചെയ്യു). രാമ എന്ന പദത്തിനു പെണ്ണെന്നും അർത്ഥമുണ്ട്. ഈ അർത്ഥം ധരിച്ചവർക്ക് കാമാദികളോടു പൊരുതേണ്ടിവരുന്നു. സാക്ഷാൽ പരബ്രഹ്മമായ രാമനെന്നു ധരിച്ചവർക്കാകട്ടെ ആ നാമം സംസാരദുഃഖത്തിൽനിന്നു രക്ഷ നല്കുന്നു.

'എവരനി', 'സ്മരണേ സുഖമു' എന്ന കീർത്തനങ്ങളെപ്പോലെ ഈ കീർത്തനവും രാമനാമ മാഹാത്മ്യത്തെപ്പറ്റിയാണ്. രാമനാമത്തിന്റെ വൈഭവത്താലാണല്ലോ വാല്മീകിക്ക് വൈരാഗ്യവും ജ്ഞാനവും സിദ്ധിച്ചതും അദ്ദേഹം മഹർഷിയായതും. എന്നാൽ നാമസങ്കീർത്തനം ഭക്തിയോടും ശരിയായ തത്വബോധത്തോടു കൂടിയും വേണമെന്നാണു സ്വാമികൾ ഉദ്ബോധിപ്പിക്കുന്നത്.

## 72

ബിലഹരി—ഝമ്പ

പ. തൊലിജന്മമുന ജേയു ദുഷ്കൃത
തെലിസെന രാമ (തൊ)

അ. ഫലമേമോ യരചേതി
പുണ്ടി കദ്ദമു വലെനാ (തൊ)

ച. രാഗി പൈരുല പെന്ത തവ്വഗ വരിമൊലക
രാജില്ലു നേർചു നടരാ?
നാഗശയന! ത്യാഗരാജപാപമു തോന
നാമപുണ്യമു ചെലഗുനാ? (തൊ)

തൊലി—മുൻ, മുമ്പിലത്തെ; തൊലിജന്മമുന—മുജ്ജന്മത്തിൽ; ജേയു (ചെയ്യു)—ചെയ്ത; ദുഷ്കൃത—പാപങ്ങളാം; തെലിസെന—അറിയാതിരിക്കുന്നു; രാമ! ഫലമേമോ—ഫലമാണെങ്കിൽ; അരചേതി—കയ്യിന്റെ, കയ്യിലെ; പുണ്ടികു—പുണ്ണിന്ന്; അദ്ദമു—കണ്ണാടി; വലെനാ—വേണമോ; രാഗി—മുത്താറി; പൈരുല—വിളയുടെ; പെന്ത—അടുത്തു; തവ്വഗ—അടക്കുക; വരി—നെല്ല്; മൊലക—ചെടി; രാജില്ലു—ശോഭിക്കുക; നേർചുനടരാ—(നേർചുന + അട + രാ) പഠിക്കുമോ? നാഗശയന! ത്യാഗരാജപാപമുതോന—ത്യാഗരാജന്റെ പാപത്തിന്റെ കൂടെ; നാമപുണ്യമു—നാമസങ്കീർത്തനത്തിന്റെ പുണ്യം; ചെലഗുനാ—ശോഭിക്കുമോ?

രാമ! ഞാൻ മുജ്ജന്മങ്ങളിൽ ചെയ്ത പാപത്തിന്റെ ഫലം ഇന്ന് അറിഞ്ഞു. കയ്യിലെ ഫലത്തിനു കണ്ണാടി വേണോ (വരണ്ട ഭൂമിയിൽ വിളയുന്ന) മുത്താറിയുടെ അടുത്ത് നല്ല നെല്ല് ആയാൽ അതു ശോഭിക്കുമോ? (വിളയുമോ എന്നും) എന്റെ പാപങ്ങളുടെ കൂടെ നിന്റെ നാമസങ്കീർത്തനം ചെയ്യുന്നതിന്റെ ഫലം പ്രകാശിക്കുമോ?

പാഠഭേദം: അനുപല്ലവി (നീ മഹിമ) ഫലമേമോ എന്നാണ്. നിന്റെ മഹിമയുടെ ഫലം എന്തുതന്നെയായാലും എന്നർത്ഥം. പുണ്ടി—പുണ്ണ് എന്നും അർത്ഥം. പട്ട് എന്നും; ഇത് അത്ര യോജിക്കയില്ല.

നീമഹിമ ചേർത്ത് അനുപല്ലവി തുടങ്ങുന്നതു ശരിയാണെന്നു തോന്നുന്നില്ല. പ്രാസത്തിൽ ശ്രദ്ധിക്കുന്ന സ്വാമികൾ അങ്ങനെ രചിച്ചിട്ടുണ്ടാവുകയില്ല എന്നാണ് വിചാരിക്കേണ്ടത്. നീമഹിമ കൂടാതെതന്നെ അർത്ഥം സ്പഷ്ടമാണ്. പ്രശസ്തനായിരുന്ന ഒരു സംഗീതവിദ്വാൻ നീമഹിമ കൂടാതെ പാടി കേട്ടിട്ടുണ്ട്.

## 73

### ശുദ്ധബങ്കാള — ആദി

പ. തൊലിനേ ജേസിന പൂജാഫലമു
തെലിസെനു നാ പാലി ദൈവമാ (തൊ)

അ. പലുവിധമുല നേതലചി കരഗഗാ
ബലുകക നീ വട്ട നേനിട്ട ഗാക

ച. സരിവാരലലോ ജൗക ജേസി ഉ (തൊ)
ദരപോഷകുലനു പൊരുഗുന ജേസി
ഹരിദാസ രഹിത പുരമുന വേസി
മരി കൃപ കനഡഗ ത്യാഗരാജാർച്ചിത! (തൊ)

തൊലി–പണ്ടു് മുജ്ജന്മത്തിൽ നേ ജേസിന–ഞാൻ ചെയ്തതു. പൂജാഫലമു–പൂജാഫലം, തെലിസെനു(തെലിസെനു) അറിയപ്പെട്ടു. നാപാലി–എന്നെ കാക്കുന്ന, ദൈവമാ–ഈശ്വരാ! പലുവിധമുല–പല വിധത്തിലും, നേ തലചി–ഞാൻ വിചാരിച്ചിട്ടു്, കരഗഗാ–മനസ്സ് ഉരുകി. ബലുകക–മിണ്ടാതെ, നീ വട്ട–(നീവു+അട്ട) നീയവിടെ അവിടെയും (അനാസ്ഥയോടെ.) നേനിട്ട ഗാക–ഞാൻ ഇവിടെയും ഇരുന്നു, സരിവാരലലോ–(എന്റെ)സജ്ജനങ്ങളിൽ, ജൗകജേസി–പരിഹസിക്കുന്ന, ഉദരപോഷകുലനു–സ്വാർത്ഥികളായവർ, (എങ്ങനെയെങ്കിലും ജീവിക്കണമെന്ന വിചാരിക്കുന്നവർ), പൊരുഗുന ജേസി–അയൽവീട്ടിൽ താമസിപ്പിച്ചിട്ടു്, ഹരിദാസരഹിത–വിഷ്ണുഭക്തന്മാരില്ലാത്ത പുരമുനവേസി–സ്ഥലത്തു കൊണ്ടാക്കി, മരി കൃപകനഡഗ–രക്ഷാമാർഗ്ഗമില്ലാതെ, ത്യാഗരാജാർച്ചിത–ത്യാഗരാജനാൽ പൂജിക്കപ്പെട്ടവനേ!

അല്ലയോ എന്നെ കാക്കും ദൈവമേ, പല വിധത്തിലും മനസ്സു വെന്തുരുകി നിന്നെ വിചാരിച്ചിട്ടു് നീ മിണ്ടാതെ (വിമുഖനായി) അവിടെയും ഞാൻ ഇവിടെ (അസ്വസ്ഥനായും) ഇരിക്കുന്നതു ഞാൻ മുജ്ജന്മത്തിൽ ചെയ്ത പൂജയുടെ (കർമ്മത്തിന്റെ) ഫലമാണെന്നു മനസ്സിലായി. എന്റെ സമന്മാരുടെ ഇടയിൽ എന്നെ പരിഹാസപാത്രമാക്കി, വയറു നിറയ്ക്കുന്നതിൽ തൽപരരായവരുടെ അടുത്തും ഭക്തന്മാരില്ലാത്തതുമായ സ്ഥലത്തു താമസിപ്പിച്ചു് അതിൽ നിന്നും രക്ഷയൊന്നും കിട്ടാതിരിക്കുന്നതു് (മുജ്ജന്മത്തിൽ ഞാൻ ചെയ്ത പൂജാഫലമാണ്)

പൊരുഗു പൊരുക എന്ന അർത്ഥമുള്ള പൊരുഗുന ജേസി എന്നിടത്തു താമസിക്കുക എന്ന അർത്ഥം ഗ്രഹിക്കണം.

കീർത്തനം നിർദ്ദുഷ്ടമാണ്.

## 74

### ശുദ്ധസാവേരി — ആദി

പ. ദാരിനി തെലുസുകൊണ്ടി ത്രിപുരസുന്ദരി
മരി! നിന്നെ ശരണണ്ടി (ദാ)

സുഖമായി ജീവിക്കണമെന്ന് അല്ലെങ്കിൽ ജീവിച്ചിരിക്കണമെന്നുതന്നെ ജീവിതലക്ഷ്യമെന്ന് വിചാരിച്ചു കാലം കളഞ്ഞിട്ടുള്ള (ദുഡുകുഗല നന്നേ)

ച. 6 തെലിയനി നടവിട ക്ഷുദ്രുലു വനിതലു
സ്വവശമൗട-കുപദേശിഞ്ചി
സന്തസില്ലി സ്വരലയമ്പു ലെരുങ്ഗകനു
ശിലാത്മുലൈ സുകൃതമുല സമാനമനു (ദു)

തെലിയനി—അറിവില്ലാത്തവരായ, ദുഷ്ടന്മാരായ; നടവിട—നടന്മാരും വിടന്മാരും (ആട്ടക്കാരും സ്ത്രീലമ്പടന്മാരും). ക്ഷുദ്രുലു—താണ ജാതിക്കാർ; വനിതലു—സ്ത്രീകളും; സ്വവശമൗടക (സ്വവശമു + ഔടക)—തന്റെ സ്വാധീനത്തിലാക്കുവാൻ; ഉപദേശിഞ്ചി—ഉപദേശിച്ചിട്ട്; സന്തസില്ലി—സന്തോഷിച്ച്; സ്വരലയംബുലു + എരുങ്ഗക—സ്വരതാളങ്ങളുടെ ജ്ഞാനമില്ലാതെ; ശിലാത്മുലൈ—കഠിനഹൃദയനായി; സുകൃതമുല—സത്കർമ്മികൾക്ക്; സമാനമനു—സമാനനായി.

ദുഷ്ടരായ നർത്തകരെയും സ്ത്രീലമ്പടന്മാരെയും താണജാതിക്കാരെയും സ്ത്രീകളെയും ഉപദേശിച്ച് അവരെ സ്വാധീനിച്ചും അതിൽ സന്തോഷംപൂണ്ടും സംഗീതജ്ഞാനമില്ലാതെ നല്ല ഭക്തന്മാരെന്ന് ഭാവിച്ചുകൊണ്ടിരുന്ന കഠിനഹൃദയനായ (ദുഡുകുഗല നന്നേ)

ച. 7 ദൃഷ്ടികി സാരമ്പഗു ലലനാസദനാർ
ഭക സേനാമിത ധനാദുലനു
ദേവദേവ നെരനമ്മിതിനി ഗാകനു
പദാബ്ജഭജനമ്പു മരചിന (ദു)

ദൃഷ്ടികി—കണ്ണിന്; സാരമ്പഗു—ഭംഗിയുള്ള; ലലന—സ്ത്രീ; സദനം—വീട്; അർഭക—പുത്രൻ; സേന—സൈന്യം; അമിതം—വളരെ; ധനം; ആദ്യുലനു—മറ്റും; ദേവദേവ; നെര—മുഴുവനും; നമ്മിതിനി—വിശ്വസിച്ചു; ഗാക; കനു—അതുകൊണ്ട്; പദാബ്ജഭജനമു—നിന്റെ പാദാരവിന്ദത്തെ സ്മരിക്കുക; മരചിന—മറന്ന.

കാഴ്ചയ്ക്കു ഭംഗിയുള്ള സ്ത്രീ (ഭാര്യ)യും, വീടും, പുത്രനും, സൈന്യവും ധനവും പണവും മറ്റും ശാശ്വതമെന്ന് ചിന്തിച്ചുകൊണ്ട് അല്ലയോ ദേവദേവ! അങ്ങയെ ഭജിക്കാൻ മറന്ന പാഴ (ദുഡുകുഗല നിന്നേ)

ച. 8 ചക്കനി മുഖ കമലമ്പുന സദാ
നാമദിലോ സ്മരണെ ലേകനെ
ദുർമ്മദാന്ധ ജനുല കോരി പരിതാപ
മുലചേ തഗിലി നൊഗിലി ദുർവിഷയ
ദുരാസലനു രോയലേക സതത
മപരാധിനൈ ചപല ചിത്തുഡൈന (ദു)

ചക്കനി—സുന്ദരമായ; മുഖകമലംബുന—മുഖകമലത്തെ; സദാ; നാ + മദിലോ—എന്റെ മനസ്സിൽ; സ്മരണെ + ലേക—സ്മരണയില്ലാതെ; ജന—ആൾ; ദുർമ്മദ + അന്ധ—അഹങ്കാരംകൊണ്ട് വകതിരിവില്ലാതായവർ; കോരി—ആശിച്ച്

പരിതാപമുലചേ—ദുഃഖങ്ങളാൽ, തഗിലി—അവശനായി, തോഗിലി കഷ്ടപ്പെട്ട്, ദുർവ്വിഷയ, ദുരാസലനു—ദുരാഗ്രഹങ്ങളെ, രോയലേക—അകറ്റുവാൻ, കഴിയാതെ, സതതമു—എപ്പോഴും, അപരാധിനൈ—തെറ്റുകാരനായി ചപല ചിത്തുഡൈന—ചഞ്ചല ഹൃദയനായി.

നിന്തിരുവടിയുടെ കോമളമായ മുഖകമലത്തെ എന്നും സ്മരിക്കാതെ ഞാൻ നീചന്മാരുടെ സഹവാസം തേടിക്കൊണ്ടും വിഷയങ്ങളിലകപ്പെട്ട് കഷ്ടപ്പെട്ടും വിഷയസുഖങ്ങളേയും ദുരാഗ്രഹങ്ങളേയും അകററി നിർത്തുവാൻ കഴിയാതെയും ചപലനും അപരാധിയുമായ (ദുഡുകുഗല)

ച. 9. മാനവതനു ദുർലഭമനുചു നെഞ്ചി
പരമാനന്ദ മൊന്ദലേക
മദമത്സര കാമലോഭ മോഹുലകു
ദാസുഡൈ മോസബോതി ഗാക
മൊദടി കുലജുഡഗുചു ഭുവിനി ശൂദ്രുല
പനുല സൽപുചുനു ണ്ടിനി ഗാക
നരാധമുലനു രോസി സാരഹീന
മതമുലനു സാധിമ്പ താറുമാറു (ദു)

മാനവതനു—മനുഷ്യജന്മം, ദുർലഭമു—ദുർല്ലഭം, അനുചു—എന്നെന്ന, നെഞ്ചി—വിചാരിച്ച്, പരമാനന്ദ മൊന്ദലേക—സന്തോഷിക്കുവാൻ കഴിയാതെ, മദമത്സര കാമലോഭമോഹുലകു—മദാദികൾക്ക, ദാസുഡൈ—അടിമപ്പെട്ട്, മോസബോതി ഗാക—തീർച്ചയായും വഞ്ചിതനായി, മൊദടി—ആദ്യത്തെ, കുലജുഡു—കുലത്തിൽ (ജാതിയിൽ)ജനിച്ച, അഗുചു—ആണെങ്കിലും, ഭുവിനി—ഭൂമിയിൽ, ശൂദ്രുല—ശൂദ്രന്മാർ, പനുല—പ്രവൃത്തികൾ, സൽപുചുനു—ചെയ്തുകൊണ്ട്, ഉണ്ടിനി ഗാക—ആയിരുന്നു, നരാധമുലു—നീചന്മാർ, രോസി—രസിച്ച്, സാരഹീന—നിസ്സാരങ്ങളായ, മതമുലനു—മതങ്ങളെ, സാധിമ്പ—ആചരിച്ച്, താറുമാറു—താറുമാറ്.

മനുഷ്യജന്മം ദുർല്ലഭമാണെന്ന ബോധത്തോടെ പരമപുരുഷാർത്ഥസിദ്ധിക്കായി അതിനെ ഉപയോഗിക്കാതെ സന്തോഷിക്കാതെ ഞാൻ മദമാത്സര്യകാമലോഭമോഹങ്ങൾക്ക വശംവദനായി കെട്ടുപോയി, ബ്രാഹ്മണനായി ജനിച്ച ഞാൻ അധമന്മാരുടെ കർമ്മങ്ങൾ ചെയ്തു. നീചസംസർഗ്ഗം കൊണ്ട് നിസ്സാരങ്ങളായ മതങ്ങൾ വിശ്വസിച്ച് ജീവിതം താറുമാറാക്കി.

ച. 10. സതുലകൈ കൊന്നാള്ളാസ്തികൈ
സുതുലകൈ കൊന്നാള്ള ധന
തതുലകൈ തിരിഗിതി നയ്യ
ത്യാഗരാജാപ്ത! യിടുവണ്ടി (ദു)

സതുലകൈ—ഭാര്യമാർക്ക്, കൊന്നാള്ളു—ചില ദിവസങ്ങൾ, ആസ്തികൈ—സ്വത്തിനുവേണ്ടി, സുതുലകൈ—മക്കൾക്കുവേണ്ടി, കൊന്നാള്ളു, ധനതതുലകൈ—പണം നേടുവാനായി, തിരിഗിതിനയ്യ—അലഞ്ഞുനടന്നിട്ടുണ്ട് അയ്യ! ത്യാഗരാജാപ്ത! ഇടുവണ്ടി—ഇതുപോലെ.

# 77

## ബിലഹരി—ആദി

പ. ഡൊരകുനാ ഇടുവണ്ടി സേവ (ഡൊ)

അ. ഡൊരകുനാല്പ തപസൊനരിഞ്ചിന ഭൂ
സുര വരുല കൈന സുരലകൈന (ഡൊ)

ച. താമസ ഗുണ രഹിത മുനുലകു ബൊഗഡ
ധര്മ്യഗാ കനേ ഭ്രമസി നിലുവഗ
ശ്രീമത് കനകപു ഡൊട്ല പൈനി
ചെലുവന്ദഗ ഗൊലുവുണ്ഡഗ
കാമിത ഫലദായകിയൗ സീതാ
കാന്തുനി കനിയുപ്പൊംഗഗ
രാമബ്രഹ്മ തനയുഡൗ ത്യാഗ—
രാജു താ പാഡുചു ആഡഗ
രാമുനി ജഗദ്ധാമുനി സുരരിപു
ഭീമുനി ത്രിഗുണാതീതുനി പൂര്ണ്ണ
കാമുനി ചിന്മയരൂപുനി സദ്ഗുണ
ധാമുനി കനുലാര മദിനി ഗനഗാന (ഡൊ)

ഡൊരകുനാ (ഡൊരകു+നാ) കിട്ടുമോ? ഇടുവണ്ടി—ഇതുപോലെ, ഈ മാതിരി, സേവ—കാഴ്ച, ദര്ശനം, ഡൊരകു. അല്പ തപസ്—കുറച്ചു തപസ്സ്, ഒനരിഞ്ചിന—ചെയ്ത, ഭൂസുരവരുലകൈന—ബ്രാഹ്മണശ്രേഷ്ഠന്മാര്ക്കും, സുരലകൈന—ദേവന്മാര്ക്കും, താമസഗുണരഹിതമുനുലകു—തമോഗുണമില്ലാത്തവരായ മുനിമാര്ക്കും, ബൊഗഡ—സ്തുതിക്കുവാന്, ധര്മ്യഗാകനേ—സാദ്ധ്യമാകാതെ, ഭ്രമസി—പരിഭ്രമിച്ചു, നിലുവഗ—നില്ക്കുമ്പോള്, ശ്രീമത് കനകപു—സ്വര്ണ്ണമയമായ, ഡൊട്ലപൈനി—ഊഞ്ഞാലിന്മേല്, ചെലുവന്ദഗ—അഴകോടെ, കൊലുവുണ്ഡഗ—ആസ്ഥാനത്തിലിരിക്കുമ്പോള്, കാമിതഫലദായകിയൗ—ഇഷ്ടവരത്തെ തരുന്നവളായ, സീത, കാന്തുനി—ഭര്ത്താവിനെ, കനി—കണ്ട്, ഉപ്പൊംഗഗ—ആനന്ദിക്കുമ്പോള്, രാമബ്രഹ്മതനയുഡൗ ത്യാഗരാജു—രാമബ്രഹ്മത്തിന്റെ മകനായ ത്യാഗരാജന്, താ പാഡുചു—സ്വയമേവ പാടിക്കൊണ്ടു, ആഡഗ—ആടുമ്പോള്, രാമുനി—ശ്രീരാമനെ, ജഗദ്ധാമുനി—ലോകത്തെ നിലനിര്ത്തുന്നവനെ, സുരരിപുഭീമുനി—അസുരന്മാര്ക്കു ഭയങ്കരനായവനെ, ത്രിഗുണാതീതുനി—ത്രിഗുണാതീതനെ, പൂര്ണ്ണകാമുനി—കാമമെല്ലാം സാധിച്ചവനെ, ചിന്മയരൂപുനി—ചിന്മയസ്വരൂപനെ, സദ്ഗുണധാമുനി—സദ്ഗുണങ്ങള്ക്കിരിപ്പിടമായവനെ, കനുലാര—കണ്കുളിരെ, മദിനി—മനസ്സില്, കനഗാന—കാണുന്ന.

ഇതുപോലൊരു ദര്ശനം (മറ്റാര്ക്കെങ്കിലും) കിട്ടുമോ? അല്പമാത്രം തപസ്സുചെയ്ത ബ്രാഹ്മണശ്രേഷ്ഠന്മാര്ക്കും ദേവകള്ക്കും (ഈ ദര്ശനം) കിട്ടുമോ? താമസഗുണം തീണ്ടാത്തവരായ മുനിമാര് (ഈ ദര്ശനം) കണ്ടു വര്ണ്ണിക്കാന് കഴിവില്ലാതെ പരിഭ്രമിച്ചുനില്ക്കുമ്പോഴും ശ്രീകരവും പൊന്മയവുമായ ഊഞ്ഞാലില് രാമന് ഇരിക്കുമ്പോഴും സീത കാമിതങ്ങളെ കൊടുക്കുന്നവനായ തന്റെ ഭര്ത്താവിനെ നോക്കി ആനന്ദിച്ചു. രാമബ്രഹ്മത്തിന്റെ മക

നായ ത്യാഗരാജൻ താനേ പാടിക്കൊണ്ട് (ഉറങ്ങിയാൽ) ആദ്യന്തരഹിതനും ജഗദാധാരകനും അസ്വാതന്ത്ര്യവും ത്രിഗുണാതീതനും പൂർണ്ണകാമനും ചിന്മയനും സദ്ഗുണനിധിയുമായ രാമനെ കൺകുളിരെ മനസ്സിൽ കാണും. (കാഴ്ച കണ്ടതോ)

മൂന്നു ചരണങ്ങളിൽ ഒരുവിധത്തിലാണിവിടെ ചേർത്തത്. സ്വാമികളുടെ അച്ഛന്റെ പേർ ഇതിൽ ചേർത്തതു ഈ കീർത്തനത്തിന്റെ വിശേഷതയാണ്. സ്വാമികളും പല്ലവിയും അനുപല്ലവിയും എഴുതിയശേഷം ചരണങ്ങൾ എഴുതുവാൻ തന്റെ പ്രധാന ശിഷ്യന്മാരെ ഏല്പിച്ചു എന്നും അവരിൽ ഒരുവനായ വെങ്കടരമണഭാഗവതർ ആണ് ഈ ചരണമെഴുതിയതെന്ന് വിശ്വസിക്കപ്പെടുന്നു.

## 78

രീതിഗൗള—ദേശാദി

| | | |
|---|---|---|
| പ. | ദ്വൈതമു സുഖമാദ്വൈതമു സുഖമാ? | (ദ്വൈ) |
| അ. | ചൈതന്യമാ! വിനു സർവ്വസാക്ഷീ! വി | |
| | സ്താരമുഗാനു തെലുപുമു നാതോ | (ദ്വൈ) |
| ച. | ഗഗന പവന തപന ഭുവനാദ്യവനിലോ | |
| | നഗധരജ ശിവേന്ദ്രാദി സുരുലലോ | |
| | ഭാഗവതാഗ്രേസരുലലോ | |
| | ബാഗ രമിഞ്ചേ ത്യാഗരാജാർച്ചിത! | (ദ്വൈ) |

ദ്വൈതമുസുഖമാ—ദ്വൈതസിദ്ധാന്തമാണോ നല്ലത്? അദ്വൈതമുസുഖമാ—(അതല്ലെങ്കിൽ) അദ്വൈതവാദമാണോ സുഖം (തൃപ്തികരം). ചൈതന്യമാ—ജ്ഞാനം ഉടലെടുത്തവനേ! വിനു—കേട്ടാലും, സർവ്വസാക്ഷീ—എല്ലാറ്റിനും സാക്ഷി, എല്ലാം കണ്ടറിയുന്നവൻ (സംബോധന) വിസ്താരമുഗാനു—വിസ്താരമായി, വിശദമായി, തെലുപു—പറഞ്ഞാലും, നാതോ—എന്നോട്, എനിക്ക, ഗഗന—ആകാശം, പവന—വായു, തപന—സൂര്യൻ, ഭുവനാദി—ഭൂമി തുടങ്ങിയ, അവനിലോ—ലോകങ്ങളും, നഗധര—വിഷ്ണു, അജ—ബ്രഹ്മാവു, ശിവ, ഇന്ദ്രാദി സുരുലലോ—ദേവന്മാർ, ഭാഗവതാഗ്രേസരുലലോ—ഭക്തശിരോമണികൾ, ബാഗ—നല്ലവണ്ണം, രമിഞ്ചേ—വിളയാടുന്ന, ത്യാഗരാജാർച്ചിത!

ദ്വൈതമാണോ സുഖം അതല്ല, അദ്വൈതമാണോ? ജ്ഞാനം ഉടലെടുത്തവനേ! എല്ലാറ്റിനും സാക്ഷിയായവനേ! (ഞാൻ പറയുന്നതു) കേട്ടാലും ഇതെനിക്ക വിസ്തരിച്ചു പറഞ്ഞുതന്നാലും. ആകാശം, വായു, സൂര്യൻ, ഭൂമി മുതലായ ലോകങ്ങളിലും വിഷ്ണു, ബ്രഹ്മാവ്, ശിവൻ, ഇന്ദ്രൻ മുതലായ ദേവന്മാരിലും ഭക്തശിരോമണികളിലും വിളയാടുന്നവനേ ത്യാഗരാജൻ വാഴ്ത്തുന്നവനേ! (ഈ രഹസ്യത്തെ) നന്നായി പറഞ്ഞുതന്നാലും.

സുഖമെന്നാൽ ആത്മസംതൃപ്തിയെ കാണിക്കുന്നു. ജീവാത്മാവും പരമാത്മാവും (ഈശ്വരൻ) രണ്ടാണെന്നു വാദിക്കുന്നതാണ് രാമാനുജാചാര്യരുടെയും അല്പം ഭേദഗതിയോടുകൂടി മധ്വാചാര്യരുടെയും ദ്വൈതസിദ്ധാന്തം. രണ്ടും ഒന്നു തന്നെ എന്നാണ് ശങ്കരാചാര്യരുടെ അദ്വൈതസിദ്ധാന്തം. ഇവിടെ കൂടുതൽ വിസ്തരിക്കേണ്ടതില്ല.

ചൈതന്യമാ എന്ന പദം സ്വയചേതനയെ സംബോധന ചെയ്യുന്നതായും വ്യാഖ്യാനിച്ചു കാണുന്നു—മനസാ എന്നതുപോലെ. ആത്മാവിനോടായാലും പരമാത്മാവിനോടായാലും സംബോധന തന്നെ.

## 79

ധന്യാസി—ആദി

പ.    ധ്യാനമേ വരമൈന ഗംഗാസ്നാനമേ മനസാ രാമ (ധ്യാ)

അ.    വാനനീട മുനുഗ മുനുഗ ലോനി
വഞ്ചന ദ്രോഹമനു കറപോവുനാ (ധ്യാ)

ച.    പരധന നാരീമണുലനു ദൂറി
പരനിന്ദല പരഹിംസല മീറി
ധരനുവെലയു ശ്രീരാമുനി കോരി
ത്യാഗരാജു തെലിസികൊന്ന രാമ (ധ്യാ)

ധ്യാനമേ—ധ്യാനം തന്നെ, വരമൈന—ശ്രേഷ്ഠമായ, ഉത്തമമായ; ഗംഗാസ്നാനമു—ഗംഗാസ്നാനം. മനസാ—അല്ലയോ മനസ്സേ! രാമ (ധ്യാനമേ) വാന നീട—മഴവെള്ളം, മുനുഗ—മുങ്ങി, ലോനി—ഉള്ളിലുള്ള, വഞ്ചനദ്രോഹമനു—വഞ്ചന ദ്രോഹങ്ങളുടെ, കറ പോവുനാ—കറ പോകുമോ, പരധനപരനാരീമണുലനു—അന്യന്റെ മുതലിനെയും ഭാര്യയെയും, ദൂറി—പുറംതള്ളി, വെറുത്ത്, പരനിന്ദ—പരനിന്ദയും, പരഹിംസല—പരദ്രോഹവും, മീറി—പരിത്യജിച്ചുകൊണ്ട്, ധരനു—ഭൂമിയിൽ, വെലയു ജ്യോതിസ്സായ, ശ്രീരാമുനി—ശ്രീരാമനെ, കോരി—തേടി, ത്യാഗരാജു—ത്യാഗരാജൻ, തെലിസികൊന്ന—അറിഞ്ഞിട്ടുള്ള, രാമ (ധ്യാനമു)

അല്ലയോ മനസ്സേ, രാമധ്യാനമാണ് ഉത്തമമായ ഗംഗാസ്നാനം. മഴവെള്ളത്തിൽ എത്രതന്നെ കുളിച്ചാലുംകൊണ്ട് മനസ്സിലുള്ള ചതി, വിദ്വേഷം മുതലായവയുടെ കളങ്കം പോകുമോ? അന്യന്റെ മുതലും, ഭാര്യ എന്നിവയെ വെറുത്തും അന്യനെ നിന്ദിക്കാതെയും ദ്രോഹിക്കാതെയും ഈ ലോകത്തിൽ ജ്യോതിസ്സായി വിളങ്ങുന്ന ശ്രീരാമനിൽ മനസ്സർപ്പിച്ച് ത്യാഗരാജൻ അറിഞ്ഞിട്ടുള്ള രാമ (ധ്യാനംതന്നെ)

അനുപല്ലവിയിൽ ആദ്യത്തെ വരിയിലുള്ള വാനനീട മുനുഗ എന്നതിന് മുനിഗി എന്നൊരു പാഠഭേദം; രണ്ടാമത്തെ വരിയിൽ വഞ്ചന ദ്രോഹമനു കറ പോവുനാ എന്നതിന് കറ ബോവുനാ എന്നൊരു പാഠഭേദം.

## 80

ആരഭി. ആദി

പ.    നശ്വരമൗ ഗനലേനി നാജാലി തെലിസി
നന്ന ബ്രോവഗ രാദാ ശ്രീരഘുവര! നീ (ന)

അ.    നഗരാജധര! നീദു പരിവാരുലെല്ല
ഒഗി ബോധന ജേസേദു വാരലുഗാരേ
അതുലൈയുന്നാരു നീ (ന)

നാദംതന്നെ ശരീരമായിട്ടുള്ള ശിവനെ ഞാൻ സദാ മനസ്സാലും ദേഹത്താലും നമസ്കരിക്കുന്നു. ആനന്ദകരവും വേദങ്ങളിൽവെച്ച് ഉത്തമമായ സാമവേദത്തിന്റെ സാരവും ആയ ശിവനെ മറിച്ചും (നമസ്കരിക്കുന്നു) സദ്യോജാതം മുതലായ അഞ്ചു മുഖങ്ങളിൽനിന്നു ഉത്ഭവിച്ചിട്ടുള്ള സരിഗമപധനി എന്ന ഏഴു ശ്രേഷ്ഠങ്ങളായ സ്വരങ്ങളുടെ മദ്ധ്യത്തിൽ രസിക്കുന്നവനും കാലനെ സംഹരിച്ചവനും ശുദ്ധ ഹൃദയനായ ത്യാഗരാജനെ പാലിക്കുന്നവനുമായ (ശിവനെ........)

ശിവന്റെ അഞ്ചു മുഖങ്ങൾ—സദ്യോജാതം, അഘോരം, തത്പുരുഷം, ഈശാനം, വാമദേവം.

ശാർങ്ഗദേവന്റെ സംഗീതരത്നാകരത്തിലെ 'ബ്രഹ്മ നാദതനും' എന്നാരംഭിക്കുന്ന മംഗളശ്ലോകത്തിന്റെ ഏതാണ്ടു മുഴുവൻ ആശയം ഈ കീർത്തനത്തിൽ ഉൾക്കൊള്ളിച്ചിട്ടുള്ളത് ശ്രദ്ധേയമാണ്.

ഈ കീർത്തനം ഖരഹരപ്രിയയിൽ പാടിവരുന്നു.

# 84

കല്യാണവസന്തം—രൂപകം

പ. നാദലോലുഡൈ ബ്രഹ്മാ-
നന്ദ മന്ദവേ മനസാ (നാ)

അ. സ്വാദുഫലപ്രദ സപ്ത-
സ്വരരാഗ നിചയ സഹിത (നാ)

ച. ഹരിഹരാത്മഭൂ സുരപതി
ശരജന്മ ഗണേശാദി
വരമൗനലു പാസിഞ്ചരെ
ധര ത്യാഗരാജു തെലിയു (നാ)

നാദലോലുഡൈ—നാദത്തിൽ രസിക്കുന്നവനായി (അല്ലെങ്കിൽ ലയിച്ചുകൊണ്ട്); ബ്രഹ്മാനന്ദ—ബ്രഹ്മാനന്ദം; അന്ദവേ (അന്ദു + എ) പ്രാപിച്ചാലും; സ്വാദു—മധുരമായ; ഫലപ്രദ—ഫലത്തെ തരുന്നതു്; സപ്തസ്വര രാഗനിചയ—(നിചയം—കൂട്ടം) സപ്തസ്വരങ്ങളും രാഗമാലികയും; സഹിതം—കൂടെ; ഹരി—വിഷ്ണു; ഹര—ശിവൻ; ആത്മഭൂ—ബ്രഹ്മാവു്; സുരപതി—ഇന്ദ്രൻ; ശരജന്മ—സുബ്രഹ്മണ്യൻ; ഗണേശാദി—ഗണപതി തുടങ്ങിയ; വരമൗനലു—ശ്രേഷ്ഠരായ മുനിമാർ; ഉപാസിഞ്ചരെ—ഭജിക്കുന്നില്ലേ; ധര—ഭൂമി, ലോകം; ത്യാഗരാജു തെലിയു—ത്യാഗരാജന് അറിയും.

അല്ലയോ മനസ്സേ, നാദത്തിൽ രസിച്ച് അതിൽ ലയിച്ച് ബ്രഹ്മാനന്ദമടഞ്ഞാലും. മധുരഫലത്തെ തരുന്നതായ സപ്തസ്വരങ്ങളും രാഗമാലികകളും ചേർന്നതാണതു്. ബ്രഹ്മാവും വിഷ്ണുവും ശിവനും ഇന്ദ്രനും സുബ്രഹ്മണ്യനും ഗണപതി മുതലായ ഈശ്വരന്മാരും വിശിഷ്ടരായ മുനികളും ഉപാസന ചെയ്യുന്നതാണ് നാദമെന്നു ത്യാഗരാജനറിയും.

ച. നീവുലേക യേ തനുവുലു നിരതാമുഗാ നഡചുനു?
നീവുലേക യേ തരുവുലു നിക്കമുഗാ മൊലചുനു!
നീവുലേക യേ വാനലു നിത്യമുഗാ കുരുചുനു
നീവുലേക ത്യാഗരാജു നീ ഗുണമുല നെട്ടുബാഡുനു? (നാ)

നാരദഗാനലോല—നാരദമുനിയുടെ പാട്ടിൽ രസിക്കുന്നവനേ! നതജന പരിപാല! ആശ്രിതന്മാരെ സംരക്ഷിക്കുന്നവനേ! നീരദസമനീല—കാർമുകിൽ വർണ്ണ! നിരുപമഗുണശീല— നിസ്തുലമായ ശീലഗുണമുള്ളവനേ! നീവുലേക— നീയില്ലാതെ യേ (ഏതു) എങ്ങനെ, തനുവുലു—ദേഹത്താൽ (മനുഷ്യർ) നിരതമുഗാ—എപ്പോഴും, നഡചുനു—നടക്കുന്നു, (ജീവിക്കുന്നു). തരുവുലു—വൃക്ഷങ്ങളും, നിക്കമുഗാ—ശരിയായി, മൊലചുനു—മുളയ്ക്കുന്നു. വാനലു—മഴ, നിത്യമുഗാ—എപ്പോഴും കുരുചുനു—പെയ്യുന്നു, ത്യാഗരാജൻ, നീ ഗുണമു—നിന്റെ ഗുണങ്ങളും, എട്ടു—എങ്ങനെ, ബാഡുനു പാടുന്നു

നീയില്ലാതെ മനുഷ്യൻ ഭൂമിയിൽ ജീവിക്കുകയോ, സസ്യങ്ങൾ മുളയ്ക്കുകയോ മഴ പെയ്യുകയോ ത്യാഗരാജൻ പാടുകയോ ചെയ്യില്ലെന്ന സാരം.

## 90

### ദർബാർ—ആദി

പ. നാരദ ഗുരുസ്വാമി യികനൈന ന-
ന്നാദരിമ്പ വേമി? ഈ കരവേമി? (നാ)

അ. സാരെക സംഗീത യോഗ നൈഗമ
പാരംഗതുഡൈന പരമപാവന (നാ)

ച. ഇതിഹാസ പുരാണാഗമ ചരിതമു
ലെവരി വല്ല കലിഗെ
പതിനി ദാനമിച്ചു ബുദ്ധി സത്യ
മാഡ കെട്ടല ഗലിഗെ
ധൃതിജിതകാമാദ്യ നിനുവിനാത്മുനി
യതുല കെവരു സരിഗെ
ക്ഷിതിനി ത്യാഗരാജവിനുത നമ്മിതി
ചിന്തദീർച്ചി പ്രഹ്ലാദുനി ബ്രോചിന (നാ)

നാരദഗുരുസ്വാമി! ഇകനൈന—ഇനിയെങ്കിലും; നന്നു—ആദരിമ്പവു+ ഏമി—എന്നെ ആദരിച്ചുകൂടേ (അനുഗ്രഹിച്ചുകൂടേ) ഈ കരവു ഏമി—ഈ കരവു (കറവു, ക്ഷാമം) എന്തിന്? സാരെക—എപ്പോഴും; സംഗീതയോഗ നൈഗമ പാരംഗതുഡു—സംഗീതം, യോഗശാസ്ത്രം വേദം വേദാന്തം എന്നിവയിൽ മറുകര കണ്ടവൻ; പരമപാവന—പരിശുദ്ധനായവൻ(സംബോധന) ഇതിഹാസ പുരാണാഗമ ചരിതമുലു—ഇതിഹാസാദികൾ; എവരിവല്ല—ആരിനാൽ; കലിഗെ—ഉണ്ടായി; പതിനിദാനമിച്ചു—(പതിനി+ദാന+ഇച്ചു)ഭർത്താവിനെ ദാനമായി കൊടുക്കൽ; ബുദ്ധി—ജ്ഞാനം; സത്യമാടകെട്ടല (സത്യമാട+എട്ടല)സത്യമാക്കു"

# 92

## കല്യാണി–ചാപ്പ്

പ. നിധിചാല സുഖമാ രാമുനി സ
ന്നിധി സേവ സുഖമാ നിജമുഗബല്കു മനസാ (നി)

അ. ദധിനവനീത ക്ഷീരമുലു രുചിയോ ദാശ
രഥി ധ്യാനഭജന സുധാരസമു രുചിയോ (നി)

ച. ദമശമമനു ഗംഗാസ്നാനമു സുഖമാ കർ
ദ്ദമ ദുർവ്വിഷയ കൂപസ്നാനമു സുഖമാ
മമതാ ബന്ധനയുത നരസ്തുതി സുഖമാ
സുമതി ത്യാഗരാജനുതുനി കീർത്തന സുഖമാ (നി)

നിധി—ധനം; ചാല—വളരെ, ഏറിയ, സുഖമാ—സുഖമാണോ, രാമുനി സന്നിധി സേവ—ശ്രീരാമനെ സേവിക്കുന്നതു; പൂജിക്കുന്നത്, സുഖമാ; നിജമുഗ—നേരായി, ബല്കു—പറഞ്ഞാലും, മനസാ—അല്ലയോ മനസ്സേ. ദധി—തൈര്, നവനീതം—വെണ്ണ, ക്ഷീരമു—പാല്, രുചിയോ—സ്വാദുള്ളതാണോ? ദാശരഥി ധ്യാനഭജന—ശ്രീരാമനെ സ്മരിച്ച് നാമസങ്കീർത്തനം ചെയ്യുന്നത് സുധാരസം— അമൃതിന്റെ സത്ത്, രുചിയോ, ദമം—ഇന്ദ്രിയനിഗ്രഹം, ശമം—ക്ഷമാശീലം, അനു ഗംഗാസ്നാനം—ഇവയാകുന്ന ഗംഗയിൽ കുളിക്കുന്നത്, സുഖമോ, കർദ്ദമ+ദുർവ്വിഷയ+കൂപ—ദുർവിഷയമാകുന്ന ചളിക്കിണറ്റിൽ, സ്നാനം, സുഖമാ, മമതാബന്ധനയുത നരസ്തുതി. ഞാനെന്ന ഭാവമുള്ള മനുഷ്യനെ സ്തുതിക്കുന്നത്, സുഖമാ. സുമതി— ബുദ്ധിമാനായ, നല്ല ബുദ്ധിയുള്ള. ത്യാഗരാജനുതുനി—ത്യാഗരാജനാൽ വാഴ്ത്തപ്പെട്ട കീർത്തന സുഖമാ (ദേവന്റെ)കീർത്തനമാണോ സുഖം.

**മേൽകൊടുത്ത അർത്ഥങ്ങളിൽ നിന്ന കീർത്തനത്തിന്റെ സാരം വിശദമാകും.**

ഈ കീർത്തനത്തിൽ തന്നെപ്പറ്റി സ്വാമികളുടെ 'സുമതി' എന്ന വിശേഷണം ശ്രദ്ധേയമാണ്. ഭക്തന്റെ ആത്മവിശ്വാസമാണ് ആ പദം സൂചിപ്പിക്കുന്നത്. ക്ഷണികങ്ങളായ ഭോഗസുഖങ്ങളോ രാമഭക്തിയോ ഏതാണ് ശാശ്വത സൗഖ്യം തരുന്നത് എന്ന് സുമതികൾക്കറിയാം.

തഞ്ചാവൂർ രാജാവിന്റെ ക്ഷണത്തിനു മറുപടിയായിട്ടാണ് സ്വാമികൾ ഈ കീർത്തനം രചിച്ചിട്ടുള്ളതെന്നു പറയുന്നു. അക്കാലത്ത് എല്ലാ കവികളും കലാകാരന്മാരും ഒരു പ്രഭുവിന്റെ സംരക്ഷണം തേടിയിരുന്നു. തഞ്ചാവൂർ രാജാക്കന്മാർ വിശേഷിച്ചും കവികളെ പ്രോത്സാഹിപ്പിച്ചിരുന്നു മാത്രമല്ല, അവർ തന്നെ പണ്ഡിതന്മാരും കവികളും പ്രാർത്ഥികളുമായിരുന്നു. സ്വാമികളുടെ വൈരാഗ്യമാണ് ഈ കീർത്തനത്തിൽ പ്രതിഫലിക്കുന്നത്. നാമജപത്തോടുകൂടി ഉഞ്ഛവൃത്തികൊണ്ട് ജീവിതം നയിക്കുവാൻ അദ്ദേഹം വ്രതമെടുത്തിരുന്നു എന്നും സ്മരിക്കേണ്ടതുണ്ട്.

സ്വാമികളെ ക്ഷണിച്ച തഞ്ചാവൂർ രാജാവ് പ്രസിദ്ധനായ സരഭോജിയായിരുന്നു. ഭരണാധികാരം സ്വതന്ത്രമായിരുന്നില്ല. ഇംഗ്ലീഷ്

## 97

സൗരാഷ്ട്രം—ആദി

പ. നീ നാമരൂപമുലകു നിത്യജയമംഗളം (നീ)

അ. പവമാനസുതുഡു പട്ടു പാദാരവിന്ദമുലകു (നീ)

ച. 1. പങ്കജാക്ഷി നെലകൊന്ന യങ്കയുഗമുനകു (നീ)

2. നലിനാരി ഗേരു ചിരു നിവ്വു ഗല മോമുനകു (നീ)

3. നവമുക്താഹാര മുലു നടിയിഞ്ചു യുരമുനകു (നീ)

4. പ്രഹ്ളാദ നാരദാദി ഭക്തുലു പൊഗഡുചുണ്ഡു (നീ)

5. രാജീവനയന! ത്യാഗരാജവിനുതമൈന (നീ)

നിന്തിരുവടിയുടെ നാമത്തിനും രൂപത്തിനും എന്നെന്നും ജയവും മംഗളവും ഭവിക്കട്ടെ!

വായു പുത്രനായ ഹനുമാൻ പിടിച്ചിട്ടുള്ള പാദാരവിന്ദങ്ങൾക്കും (നീനാമ

സീതാദേവിയിരിക്കുന്ന മടിക്കും

ചന്ദ്രകാന്തിയെ അതിശയിക്കുന്ന പുഞ്ചിരിയുള്ള മുഖത്തിനും

മുത്തുമാലകൾ പ്രകാശിക്കുന്ന തിരുമാറിടത്തിനും

പ്രഹ്ളാദൻ നാരദൻ മുതലായ ഭാഗവതോത്തമന്മാർ സ്തുതിക്കുന്ന താമരക്കണ്ണാ!

ത്യാഗരാജൻ സ്തുതിക്കുന്ന നിന്റെ നാമരൂപങ്ങൾക്ക മംഗളം!

## 98

സാരംഗ- ഝമ്പ

പ. നീ വാഡനേ ഗാന നിഖിലലോകനിദാന!
നിമിഷ മോർവ ഗലനാ? (നീ)

അ. ദേവാദിദേവ! ഭൂദേവ വരപക്ഷ! രാ–
ജീവാക്ഷ! സാധുജനജീവന! സനാതന! (നീ)

ച. സത്യമു നിത്യമു സമരമുന ശൗര്യമു
അത്യന്ത രൂപമു നമിത ബലമു
നിത്യോത്സവമു ഗല നീകനിജ ദാസുഡനി
തഥ്യമു ബലുക ശ്രീത്യാഗരാജാർച്ചിത (നീ)

നീവാഡനേ–നിന്റെയാണ ഞാൻ (നിന്റെ ആളാണ ഞാൻ); ഗാന–അതിനാൽ; നിഖില ലോകനിദാന–എല്ലാ ലോകത്തിനും കാരണഭൂതൻ ആയവനേ! നിമിഷമു–ഒരു നിമിഷമെങ്കിലും; ഓർവഗലനാ–സഹിക്കുമോ; ദേവാ

ദിദേവ! ഭൂദേവവരപക്ഷ—ബ്രാഹ്മണരോട് ദാക്ഷിണ്യമുള്ളവനേ! രാജീവാക്ഷ! സാധുജനജീവന! സജ്ജനത്തിന്റെ ആശ്രയമായവനേ! സനാതനം ശാശ്വതമായവനേ! സത്യംപു—സത്യം; നിത്യമ്പു—നിത്യം; സമരമുന—യുദ്ധത്തിൽ; ശൗര്യംപു—ശൗര്യം; അത്യന്തരൂപംപു—ദിവ്യമോഹനരൂപ: അമിതബലമു—അസാധാരണമായ ശക്തി; നിത്യോത്സവംപു—നിത്യോത്സവം; ഗല—ഉള്ള; നീകെ—നിനക്ക; നിജമാനുഗുണി—യഥാർത്ഥ മാനനാണെന്ന; തഥ്യംപു—സത്യം; ബലുക—പറയുന്നു; ശ്രീത്യാഗരാജാർച്ചിത!

നിഖിലലോകനിദാന! ഞാൻ നിന്റെ ആളാണ്. നിന്നെ പിരിഞ്ഞു ഒരു നിമിഷമെങ്കിലും എനിക്ക സഹിക്കാനാകുമോ? ദേവാദിദേവ: ഭൂദേവവര പക്ഷ! സാധുജനജീവന! സനാതന! സത്യവും നിത്യവും പോർക്കളത്തിൽ ശൗര്യവും സ്വരൂപവും ഏതെന്നില്ലാത്ത ശക്തിയും, നിത്യോത്സവും എല്ലാം ചേർന്ന നിന്തിരുവടിക്ക യഥാർത്ഥ മാനനാണെന്ന (ഞാൻ) സത്യമായി പറയുന്നു. അല്ലയോ ത്യാഗരാജാർച്ചിത!

# 99

ബേഗഡ — ചാപ്പു

പ. നീവേരാ കുലധനമു സന്തതമു
നീവേരാ ജീവനമു (നീ)

അ. ഈ വരകുനു തെലിയകുന്ന നാ നേരമു
ദേവര! ക്ഷമിയിഞ്ചി ദയതോ നേലുകോര (നീ)

ച. രാഘവ! സർവ്വോന്നത സ്വപ്രകാശ!
രമണീയകര പാടീതലമേശര!
ത്യാഗരാജവര ഹൃദയ നിവേശ!
തരണിശശാങ്ക ലോചന! ജാനകീശ! (നീ)

നീവേരാ—നീ തന്നെ(ആണ്); കുലധനമു—കുടുംബസ്വത്ത്; സന്തതമു—എന്നും; എല്ലാകാലത്തും; നീ വേരാ; ജീവനമു—ജീവൻ; ഈ വരകുനു—ഇന്നേവരെ; തെലിയകുന്ന—ബോദ്ധ്യപ്പെടാതെ; നാ—എന്റെ; നേരമു—തെറ്റ്, കുറ്റം; ദേവര! പ്രഭോ! ക്ഷമിയിഞ്ചി—പൊറുത്തുകൊണ്ട്; ദയതോ—കരുണയോടെ; ഏലുകോര—അനുഗ്രഹം തന്നാലും; രാഘവ! സർവ്വോന്നത—എല്ലാത്തിൽ ഉയർന്നവനായവനേ! സ്വപ്രകാശ—തനിയേ ശോഭിക്കുന്നവനേ! രമണീയകര പാടീതലമേശര—സുന്ദരമായ ബാഹുവിനാൽ രാവണനെ ജയിച്ചവനേ! ത്യാഗരാജവരഹൃദയനിവേശ-ത്യാഗരാജന്റെ ശ്രേഷ്ഠമായ മനസ്സിൽ കുടികൊള്ളുന്നവനേ! തരണിശശാങ്കലോചന-സൂര്യചന്ദ്രന്മാരാകുന്ന കണ്ണുകളോട് കൂടിയവനേ! ജാനകീശ—സീതാപതേ!

നിന്തിരുവടി മാത്രമാണെന്റെ കുടുംബസ്വത്ത് എല്ലാ കാലത്തും എന്റെ ജീവനും നിന്തിരുവടി തന്നെ. ഇതേവരെ ഇതറിയാതിരുന്നതു എന്റെ തെറ്റു തന്നെ. (ശ്രീരാമ!) എന്റെ തെറ്റു പൊറുത്തു എന്നെ കനിവോടെ അനുഗ്രഹിച്ചാലും.

മൂന്നുചരണങ്ങളിൽ ഒടുവിലത്തേതാണ് ഇതിൽ ചേർത്തത്.
പാഠഭേദം— അനുപല്ലവിയിൽ—തെലിയകുന്ന നേരമു.

# 100

മാളവി—ആദി

പ. നെനരുഞ്ചിനാനു അന്നിടികി
നീമാനമുനനി നേനു നീപൈ (നെ)

അ. ഘനാഘജീമൂതാശുഗ! ജലധിഗംഭീര!
നീപാദമൂലപൈ (നെ)

ച. കലിലോ മാടല നേർച്ചുകൊനി
കാന്തലനു തനയുല ബ്രോചുടകൈ
ശിലാത്മുഡൈ ബലുക നേരനു
ശ്രീത്യാഗരാജാപ്ത! നീയെഡ (നെ)

നെനരു—പ്രേമം; ഉഞ്ചിനാനു—ഞാൻ വെച്ചു; അന്നിടികി—എല്ലാററിനും; നീമാനമുനനി—ആദികാരണമെന്നു നേനു—ഞാൻ; നീപൈ—നിന്മേൽ; നിന്നിൽ; ഘനാഘ ജീമൂതാശുഗ (ഘന+അഘ+ജീമൂതം+ആശുഗ) കൊടിയ പാപങ്ങ(ളെ ഇല്ലാതാക്കുന്ന)മേഘ കാററു പോലെയായവൻ; ജലധിഗംഭീര—സമുദ്രത്തിന്റെ ഗാംഭീര്യമുള്ളവൻ (സംബോധന) നീപാദമൂലപൈ—നിന്റെ കാലടികളിന്മേൽ; കലിലോ—ഈ കലിയുഗത്തിൽ; മാടല നേർച്ചു കൊനി—വാക്കുകൾ പഠിച്ചിട്ട്; കാന്തലനു—ഭാര്യമാരെ; തനയുല—സന്താനങ്ങളെ; ബ്രോചുടകൈ—സംരക്ഷിക്കുവാനായി; ശിലാത്മുഡൈ—കഠിനഹൃദയനായി; പലുക—പറയുക; നേരനു—സാദ്ധ്യമല്ല. ശ്രീത്യാഗരാജാപ്ത—ത്യാഗരാജമിത്രം നീയെഡ—നിന്നിൽ

ലോകങ്ങൾക്കെല്ലാം ആദി കാരണം നിന്തിരുവടിയായതുകൊണ്ട് അങ്ങയുടെ പാദങ്ങളിൽ ഞാൻ മനസ്സർപ്പിച്ചു. അല്ലയോ പാപനാശന! ഇക്കലികാലത്തു (മററുള്ളവരെപ്പോലെ) ഭാര്യമക്കളെ പുലർത്തുവാനായി കഠിനഹൃദയനായി അസത്യങ്ങൾ പറഞ്ഞു ജീവിതം നയിക്കുക എന്നാൽ സാദ്ധ്യമല്ല. ശ്രീത്യാഗരാജന്റെ മിത്രമേ.

ഇവിടെ ത്യാഗരാജപദത്തിനു ശിവൻ എന്ന അർത്ഥം യോജിക്കുന്നതാണ്.

# 101

കർണ്ണാടകബിഹാക്ക്. ആദി

പ. നേനെന്തു വെതുകുദുരാ? ഹരീ (നേ)

അ. ആനാലുഗു മോമുലവാനി മൊറ
നാലഗിഞ്ചരാനി നിന്നു (നേ)

ച. കലുഷാത്മുഡൈ ദുഷ്കർമ്മയുതുഡൈ
പലുമാരു ദുർഭാഷിയൈ
ഇലലോ മക്താഗ്രേസ
തല വേഷിയൈ ത്യാഗരാജപൂജിത! (നേ)

മനസുന—മനസ്സിൽ; തലചി (തലചി) വിചാരിച്ചിട്ട്; തെലചി—ആത്മവിസ്മൃതിയോടെ, തന്നെത്താൻ മറന്ന്; ഉന്നാരമാ—നിങ്ങളാണോ? തനിവാരെ കനിവോടെ; ത്യാഗരാജനുതോ— ത്യാഗരാജനോട് ഹരിഹരി, മീരിതു(മീരു+ ഇതു) നിന്റെ ഇരു (വശത്തും........

പല്ലവിയും അനുപല്ലവിയും ചേർത്ത് അന്വയിക്കണം.

ചന്ദ്രനെ അതിശയിക്കുന്ന മുഖകാന്തിയുള്ള സുന്ദരിയായ സീതാദേവി! അല്ലയോ ലക്ഷ്മണാ! ശ്രീരാമന്റെ ഇരുവശത്തും അടുത്തു നിന്നുകൊണ്ട് ഏതുവിധമാണ് (നിങ്ങൾ) തിരുതിരുവടിയെ സേവിക്കുന്നതെന്ന വിശദമായി പറഞ്ഞുതരുമോ?

നിങ്ങൾ ഭഗവാനെ ദേഹംകൊണ്ട് വന്ദനം (നമസ്കാരം) ചെയ്യുന്നോ? സംതൃപ്തിയോടെ നാമസങ്കീർത്തനം ചെയ്യുകയാണോ? ആത്മവിസ്മൃതിയോടെ ധ്യാനിക്കുകയാണോ? ദയയോടെ ത്യാഗരാജനോട് പറഞ്ഞാലും.

ശുദ്ധപാഠം പ്രക്കലനിലബഡി എന്നാണ്. പക്ഷെ ആന്ധ്രപ്രദേശത്തും പക്കല നിലബഡി എന്നുതന്നെയാണ് പാടി വരുന്നത്.

ശ്രീരാമകീർത്തനത്തിൽ പ്രഥമസ്ഥാനം സീതയ്ക്കും ലക്ഷ്മണനുമാണല്ലോ. അവരെ സംബോധന ചെയ്തുകൊണ്ടാണ് ഈ കീർത്തനം. ഭക്തദാസനെന്ന ഭാവിച്ചുകൊണ്ട് തന്റെ ഇഷ്ടദൈവതാ പ്രീതിക്ക് ഏതു വിധത്തിലുള്ള സേവയാണ് ഉത്തമമെന്ന സ്വാമികൾ ചോദിക്കുകയാണ്? മനസ്സുകൊണ്ടുള്ള ധ്യാനം, വാക്കുകൊണ്ടുള്ള നാമസങ്കീർത്തനം, ദേഹം കൊണ്ടുള്ള നമസ്കാരം ഇതിലേതാണ് ഉത്തമമെന്ന സ്വാമികൾക്കറിയണം. ശ്രീരാമസ്വാമിയുടെ ധ്യാനശ്ലോകങ്ങളിൽ സീതയും ലക്ഷ്മണനും കൂടെ ഉണ്ടെന്ന സ്മരിക്കേണ്ടതാണ്

## 104

### സാളഗഭൈരവി — ആദി

പ. പദവി നീ സദ്ഭക്തിയു ഗല്ഗുടേ (പ)
അ. ചദിവി വേദശാസ്ത്രോപനിഷത്തുല
സത്ത തെലിയലേനിദിപദവിയാ? (പ)
ച. ത്യാഗരാജനുതുഡൗ ശ്രീരാമുനി
തത്വമു തെലിയനി ദൊക പദവിയാ? (പ)

പദവി—പദവി, സ്ഥാനം; നീസദ്ഭക്തിയു—നിന്നോടുള്ള സദ്ഭക്തി; കല്ഗുടേ—ഉണ്ടാവുക, ചദിവി(യു) പഠിച്ചിട്ട്, വായിച്ചിട്ട്; വേദശാസ്ത്രോപനിഷത്തുല—വേദങ്ങളുടെയും ശാസ്ത്രങ്ങളുടെയും ഉപനിഷത്തുക്കളുടെയും; സത്ത—സാരം; തെലിയലേനി+അദി—അറിയാതിരിക്കുന്നത്; ത്യാഗരാജനുതുഡൗ—ത്യാഗരാജനാൽ സ്തുതിക്കപ്പെട്ടവൻ ആയ; ശ്രീരാമുനി—ശ്രീരാമന്റെ; തത്വമു—തത്വം; തെലിയനിദൊക—അറിയാതിരിക്കുന്നതു. പദവിയാ—പദവിയാകുമോ.

പദവിയെന്നാൽ ഉന്നതസ്ഥാനം.

നിന്നോട് യഥാർത്ഥമായ ഭക്തിയുണ്ടായാൽ മാത്രമാണ് നല്ല പദവിയിലെത്തുന്നത് വേദങ്ങളും ശാസ്ത്രങ്ങളും ഉപനിഷത്തുക്കളും പഠിച്ചാലും (അവയിലെ) സാരം അറിഞ്ഞില്ലെങ്കിൽ അതു പദവിയാകുമോ? ത്യാഗരാജൻ പൂജിക്കുന്ന ശ്രീരാമന്റെ തത്വം അറിയാതിരിക്കുന്നതു ഒരു പദവിയാകുമോ? (ഇല്ല)

നാലു ചരണങ്ങളിൽ ഒടുവിലത്തേതാണ് ഇതിൽ ചേർത്തത്

# 105

വാഗധീശ്വരി—ആദി

പ. പരമാത്മുഡു വെലുഗു മുച്ചട
ബാഗ തെലുസുകോരേ (പ)

അ. ഹരിയട ഹരുഡട സുരുലട നരുലട
യഖിലാണ്ഡ കോടുലട യന്ദരിലോ (പ)

ച. ഗഗനാനില തേജോ ജല ഭൂമയമഗു
മൃഗഖഗ നഗതരു കോടുലലോ
സഗുണമുലോ വിഗുണമുലോ സതതമു
സാധുത്യാഗരാജാദിയാ ശ്രിതുലലോ (പ)

പരമാത്മുഡു—പരമാത്മാവു; വെലുഗു— പ്രകാശിക്കുന്ന; മുച്ചട—അഴക്; ബാഗ—നല്ലവണ്ണം; തെലുസുകോരേ—അറിഞ്ഞുകൊണ്ടാലും; ഹരിയട—വിഷ്ണുവത്രെ; (വിഷ്ണു എന്നു പറയുന്നു); ഹരുഡട—ശിവനത്രെ; സുരുലട—ദേവനെന്നു പറയുന്നു; നരുലട—മനുഷ്യനെന്നു പറയുന്നു; അഖിലാണ്ഡ കോടുലട—ബ്രഹ്മാണ്ഡകോടികളെന്നും പറയുന്നു. അന്ദരിലോ—എല്ലാത്തിലും; സർവ്വവസ്തുക്കളിലും; ഗഗനാനില—ആകാശം, വായു; തേജോ ജലഭൂമയമു—അഗ്നി, വെള്ളം, ഭൂമി; അഗു—ആയുള്ള മൃഗ ഖഗ നഗതരു കോടുലലോ—മൃഗപക്ഷിമലവൃക്ഷ കോടികളായ; സഗുണമുലോ—സഗുണമെന്നും; വിഗുണമുലോ—വിഗുണമെന്നും, നിർഗ്ഗുണമെന്നും; സതതമു—എപ്പോഴും, സാധുത്യാഗരാജാദ്യാശ്രിതുലലോ—ത്യാഗരാജനെപ്പോലെയുള്ള സജ്ജനം ആശ്രയിക്കുന്നതുമായ (പരമാത്മുഡു)

എല്ലാററിലും പരമാത്മാവു (ഈശ്വരൻ) വിളങ്ങുന്ന അഴകിയ കാഴ്ചയെ നല്ലവണ്ണം കണ്ടുകൊൾവിൻ.

അതിനെ വിഷ്ണുവെന്നും ശിവനെന്നും മനുഷ്യനെന്നും അഖിലാണ്ഡകോടിയെന്നും പറയുന്നു. ആകാശം, വായു, അഗ്നി, ജലം, ഭൂമി എന്നിവയിലും പക്ഷിമൃഗാദികളിലും, മല, മരം എന്നിവകളിലും, (സത്വാദി) ഗുണമുള്ളവയിലും നിർഗ്ഗുണമായവയിലും അതിനെ (പരമാത്മാവിനെ) ശരണം പ്രാപിച്ച ത്യാഗരാജനെപ്പോലെയുള്ള സജ്ജനത്തിലും (പരമാത്മാവു ശോഭിക്കുന്നു...

അന്ദരിലോ എന്ന അനുപല്ലവിയുടെ ഒടുവിലത്തെ പദം പല്ലവിയോടു ചേർത്തു അന്വയിക്കണം. സർവ്വചരാചരങ്ങളിലും നിറഞ്ഞുനിൽക്കുന്നവനാണ് ഈശ്വരൻ.

ഈ കീർത്തനവും മനോഹരി രാഗത്തിലുള്ള ''പരിതാപമു'' എന്നതുമാണ് സ്വാമികൾ ഒടുവിൽ രചിച്ചിട്ടുള്ളതെന്നു വിശ്വസിച്ചുവരുന്നു.

# 106

മന്ദാരി—ആദി

പ. പരലോക ഭയമുലേക
ഭവപാശ ബദ്ധുലയ്യേരു (പ)

മുഖം കാണിച്ച്‌ (ദർശനം) തന്ന്‌ എന്നെ രക്ഷിക്കുവാൻ വിചാരിക്കുന്നില്ലേ? ഇതു നീതിയല്ല. രാമാ! ഈ കലിയുഗത്തിലെ ദുർജ്ജനങ്ങളാൽ ഞാൻ ഇനിയും ദ്രോഹിക്കപ്പെടണമോ? മംഗളം ചെയ്യുന്നവനേ! ത്യാഗരാജനാൽ വാഴ്ത്തപ്പെട്ടവനേ!

പരിപൂർണ്ണകാമനായിട്ട ഭഗവാൻ മാത്രമാണുള്ളത്‌. ഭവസാഗരത്തിൽ പെട്ടുഴലുന്ന മനുഷ്യന്റെ ആശ്രയമല്ല ഭഗവാന്‌. ഭഗവാങ്കലൂടെയാണല്ലോ സൃഷ്ടി സ്ഥിതി ലയങ്ങൾ നിരന്തരം നടന്നുകൊണ്ടിരിക്കുന്നത്‌.

മോക്ഷോക്തിയായ ഈ കീർത്തനത്തിന്റെ സാരം:

ഞാൻ സദാ നിന്തിരുവടിയെ സ്മരിച്ചുകൊണ്ടിരിക്കുന്നു. ഇച്ഛ, ജ്ഞാനം, ക്രിയ എന്നീ ശക്തികളുള്ള നിന്തിരുവടി എനിക്കു ദർശനം തരുന്നില്ല. അതായത്‌ സംസാരദുഃഖത്തിൽനിന്ന്‌ എന്നെ രക്ഷപ്പെടുത്തുന്നില്ല. കാമക്രോധാദികൾക്ക്‌ വശംവദരായവരുടെ കൂടെ എനിക്കു ജീവിക്കേണ്ടിവരുന്നു. പരമകാരുണ്യമുള്ള നിന്തിരുവടി ജനനമരണക്ലേശത്തിൽനിന്ന്‌ എന്നെ രക്ഷിച്ചാലും.

പാഠഭേദം: സാകേധ്യമി എന്നിടത്തു സാകേതമി.

## 109

യദുകുലകാംബോജി—ത്രിശ്രലഘു

പ. പാഹി രാമചന്ദ്ര! രാഘവ! ഹരേ മാം
പാഹി രാമചന്ദ്ര! രാഘവ! (പാ)

ച. 1 ജനകസുതാ രമണ! കാവവേ നീവു
ഗനക നന്നു വേഗബ്രോവവേ (പാ)

2 എന്തവേഡു കൊന്ന നീകു നായന്ദുദയിസു
മന്ത ദയലേക യുണ്ഡനാ (പാ)

3 കഷ്ടമുലനു ദീർച്ചുവണ്ടിനി നീവുനാ
കിഷ്ടദൈവ മനുകൊണ്ടിനി (പാ)

4 അംബുജാക്ഷ! വേഗജൂഡരാ നീകടാ
ക്ഷമു ലേനി ജന്മമേലരാ (പാ)

5 ആടലനുചു ഗോപിയന്നെ ദലേക നാല–
ലാടലീലിത മർമ്മെട്ടിദോ? (പാ)

6 ശോധനലക നതി പാത്രുമാ രാമ യ
ശോധനലക നേനു പാത്രമാ (പാ)

7 നീവു നന്നു ജൂഡവേഗരാ കന്ന കന്ന
താവുലനേ വേഡജാലരാ (പാ)

8 നന്നുബ്രോചുവാരു ലേരരാ രാമനീ
കന്നദൈവമെന്ദു ലേദുരാ (പാ)

9 രാജരാജ പൂജിതപ്രഭോ! ഹരേ! ത്യാഗ–
രാജ രാജ രാഘവ! പ്രഭോ! (പാ)

ച. രോമാഞ്ചമനേ ഘന കഞ്ചുകമു
രാമഭക്തുഡനേ മുദ്ര ബിള്ളയു
രാമനാമമനേ വരഖഡ്ഗ മിവി
രാജില്ലു നയ്യ ത്യാഗരാജുനി കേ (ബം)

ബണ്ടു–ദാസൻ, കിങ്കരൻ; ബണ്ടുരീതി–ദാസനെന്നപോലെ; കൊലുവീയവയ്യ–(കൊലുവു+ഇയ്യവയ്യ); കൊലുവു–ആസ്ഥാനം, ദർബാർ; ഇയ്യവയ്യ–തന്നാലും; രാമ! തുണ്ടവിണ്ടിവാനി–കരിമ്പുവില്ല് ധരിച്ചവൻ, (കാമൻ); മൊദലൈന–മുതലായവ; മദാദുല–അഹങ്കാരം മുതലായവ; ഗോട്ടി–തോൽപ്പിക്കുക, നശിപ്പിക്കുക; നേല നിലം; ഗൂലഗൊയ്യ–വീഴ്ത്തുക (നിലംപതിപ്പിക്ക); നിജ–സ്വന്തം (ബണ്ട); രോമാഞ്ചമു–രോമാഞ്ചം; അനേ–എന്ന; ഘന–കനമായ; കഞ്ചുകമു–കവചം; രാമഭക്തുഡനേ–രാമഭക്തനെന്ന; മുദ്ര; ബിള്ളയു–ആഭരണം; രാമനാമമനേ–രാമനാമമെന്ന; വരഖഡ്ഗമു–ശ്രേഷ്ഠമായ വാൾ; രാജില്ലു നയ്യ–തന്നാലും; ത്യാഗരാജുനികേ–ത്യാഗരാജന് മാത്രം.

അല്ലയോ ശ്രീരാമ! നിന്തിരുവടിയുടെ ദർബാറിൽ ഒരു കിങ്കരനായി (സേവകനായി) തന്നാലും (എന്നെ) കാമം മദം തുടങ്ങിയ ദുർഗ്ഗുണങ്ങളെ നശിപ്പിച്ചവനായും (ഭക്തിയാലുണ്ടായ) രോമാഞ്ചമാകുന്ന കുപ്പായം ധരിച്ചവനായും, രാമഭക്തിയെന്ന മുദ്രയാൽ അലംകൃതനായും രാമനാമമെന്ന ഖഡ്ഗത്തെ ധരിച്ചവനായുമുള്ള ഈ ത്യാഗരാജനെ (സേവകനായി കല്പിച്ചാലും.)

ഭക്തന്റെ ദാസ്യഭാവമാണ് ഈ കീർത്തനത്തിൽ. രാജാക്കന്മാർക്കുള്ള അംഗരക്ഷകനെന്നപോലെ ശ്രീരാമനെ സേവനമനുഷ്ഠിക്കുവാനാണ് സ്വാമികൾ അഭ്യർത്ഥിക്കുന്നത്. ഭക്തിപാരവശ്യംകൊണ്ടുണ്ടായ രോമാഞ്ചം. കാമാദികളായ വൈരികളെ ഉന്മൂലനാശംചെയ്യുന്നതിന് ശക്തമായ ആയുധമാണല്ലോ രാമനാമം. ഭഗവാന്റെ കിങ്കരപദവിക്ക് വേണ്ടുന്ന യോഗ്യത വേണം!

തവദാസോഹം (പുന്നാഗവരാളി). ഉപചാരമു (ഭൈരവി) എന്ന കീർത്തനങ്ങളിലെ ഭാവംതന്നെയാണ് ഇതിലും.

പാഠഭേദം: മദാദുലഗോട്ടി എന്നിടത്ത് മദാദുല ബട്ടി, രോമാഞ്ചമന എന്നിടത്ത് രോമാഞ്ചമനേ.

## 111

ബഹുദാരി–ആദി

പ. ബ്രോവ ഭാരമാ രഘുരാമ!
ഭുവനമെല്ല നീവൈ നന്നൊക നി (ബ്രോ)

അ. ശ്രീ വാസുദേവ! അണ്ഡകോടുല കു–
ക്ഷിനി ഉഞ്ചുകോലേദാ? നന്നു (ബ്രോ)

ച. കലശാംബുധി ലോ ദയതോ നമ
രുലകൈ യദിഗാക ഗോപി
കലകൈ കൊണ്ഡലെത്തലേദാ?
കരുണാകര! ത്യാഗരാജുനി (ബ്രോ)

എന്നെ രക്ഷിക്ക. ഞാൻ അനുഭവിക്കുന്നതു സുഖമായാലും ദുഃഖമായാലും അതെപ്പററി ഞാൻ ഖേദിച്ചുവോ? ജനങ്ങൾക്കിടയിൽ നീ എന്നെ പാലിൽ മുക്കിയാലും വെള്ളത്തിൽ മുക്കിയാലും എനിക്കു ഒരേഗതി നിൻെറ കാലടികൾ മാത്രം, കരുണാകര! ത്യാഗരാജനുത!

ബുധമനോഹരൻ എന്നാൽ ജ്ഞാനികൾക്കു സുന്ദരനായവൻ. ''പാലമുഞ്ചിന നീടമുഞ്ചിന'' എന്നതു തെലുങ്കിലെ ഒരു മൊഴിയാണ്. നല്ലതായാലും ശരി, തീയതായാലും ശരി എന്നർത്ഥം. ചരണത്തിൽ സരിവാരിലോ എന്നു തുടങ്ങുന്ന ഉത്തരാർദ്ധത്തിന് സാധുജനങ്ങൾ എന്നെ ആദരിച്ചാലും അനാദരിച്ചാലും എനിക്കാശ്രയം നിൻെറ കാലടികൾ തന്നെ എന്നും അർത്ഥം പറയാം.

# 113

## നളിനകാന്തി—ആദി

പ. മനവി നാലകിഞ്ചരാദടേ
മർമ്മമെല്ല ദെലിപെദനേ മനസാ (മ)

അ. ഘനുഡൈന രാമചന്ദ്രുനി
കരുണാന്തരംഗമു ദെലിസിന നാ (മ)

ച. കർമ്മകാണ്ഡ മതാകൃഷ്ടുലൈ ഭവ
ഗഹന ചാരുലൈ ഗാസി ജെന്ദഗ
ഗനി മാനവാവതാരുഡൈ
കനിപിഞ്ചിനാഡേ നഡത ത്യാഗരാജു (മ)

മനവി–അപേക്ഷ; ആലകിഞ്ചരാദടേ–കേട്ടുകൂടയോ; മർമ്മമെല്ലദെലിപെദനേ (മർമ്മ + എല്ല + തെലിപെദനേ) എല്ലാ രഹസ്യങ്ങളും അറിയുന്ന; മനസാ–അല്ലയോ മനസ്സേ; ഘനുഡൈന–മഹാത്മാവായ; രാമചന്ദ്രുനി–ശ്രീരാമൻെറ; കരുണാന്തരംഗമു–കാരുണ്യം നിറഞ്ഞ മനസ്സ്; ദെലിസിന–അറിയുന്ന; നാ–എൻെറ; കർമ്മകാണ്ഡമതാകൃഷ്ടുലൈ–കർമ്മകാണ്ഡവിധി (ഹോമാദികർമ്മങ്ങൾ)കളാൽ വശീകരിക്കപ്പെട്ട, വിശ്വസിക്കുന്നവരായി; ഭവഗഹനചാരുലൈഗാസി–സംസാരമാകുന്ന കാട്ടിൽ അലയുന്നവരായി; ജെന്ദഗ–പരവശരായവരെ; ഗനി (കനി) കണ്ട്; മാനവാവതാരുഡൈ–മനുഷ്യജന്മമെടുത്തവനായി; കനിപിഞ്ചിനാഡേ–പ്രത്യക്ഷപ്പെട്ടു; നഡത–നടപടിയിൽ, ജീവിതരീതിയിൽ ത്യാഗരാജു–ത്യാഗരാജൻ

അല്ലയോ മനസ്സേ, മഹാത്മാവായ ശ്രീരാമൻെറ കാരുണ്യം നിറഞ്ഞ ഉള്ളം നല്ലവണ്ണം അറിഞ്ഞിട്ടുള്ള എൻെറ അപേക്ഷ കേൾക്കാത്തതെന്തുകൊണ്ട്? വേദോക്തമായ കർമ്മകാണ്ഡത്തിലെ അനുഷ്ഠാനങ്ങളിൽ വിശ്വസിച്ചും സംസാരമാകുന്ന കാട്ടിൽ അലഞ്ഞു കഷ്ടപ്പെട്ടിട്ടുള്ള ലോകത്തെ കണ്ടു രാമനായി അവതാരം ചെയ്തു തൻെറ ജീവിതചര്യകൊണ്ടു നേരായവഴി അവർക്കു കാണിച്ചു കൊടുത്തില്ലയോ. ത്യാഗരാജൻെറ (അപേക്ഷ.......

പല്ലവി മനവാല എന്നും ചരണത്തിൽ ദെലിസിന എന്നിടത്തു ദെല്ലിന എന്നും പാഠഭേദം.

ഈ കീർത്തനത്തിൽ സ്വാമികൾ ഘന എന്ന പദം ഉപയോഗിച്ചിട്ടുള്ളതു ശ്രദ്ധേയമാണ്. മേഘമെന്നും ഘനത്തിനു അർത്ഥമുണ്ട്. ശ്രീരാമന്റെ കാരുണ്യം മഴപോലെ വർഷിക്കും എന്നു ധ്വനി.

ജ്ഞാനത്തിന്റെയും ധർമ്മത്തിന്റെയും മൂർത്തിമദ്ഭാവമാണ് ശ്രീരാമൻ. സച്ചിദാനന്ദസ്വരൂപിയായ പരമാത്മാവാണെങ്കിലും മനുഷ്യനായിത്തന്നെ ജീവിച്ചു പുരുഷാർത്ഥങ്ങൾ നേടുവാൻ നേരായവഴി ലോകത്തിനു കാണിച്ചുകൊടുത്തു.

## 114

മലയമാരുതം—രൂപകം

പ. മനസാ യെട്ടുലോർത്തുനേ നാ
മനവി ചേകൊനവേ ഓ (ര)

അ. ദിനകരകുല ഭൂഷണുനി
ദീനുഡവൈ ഭജന ജേസി
ദിനമു ഗഡുപു മനിന നീവു
വിനവദേലേ? ഗുണവിഹീന!

ച. കലിലോ രാജസതാമസ (ര)
ഗുണമുലു ഗലവാരി ചെലിമി
ഗലസി മെലസി തിരുഗുചു മരീ
കാലമു ഗഡപകനേ
സുലഭമുഗാ കഡതേരനു
സൂചനലനു തെലിയ ജേയു
ഇലനു ത്യാഗരാജുമാട
വിനവദേലേ? ഗുണവിഹീന! (ര)

മനസാ—അല്ലയോ മനസ്സേ, ഏട്ടുല—എങ്ങനെ, ഓർത്തുനേ—സഹിക്കും, നാ—എന്റെ—മനവി അപേക്ഷ; ചേകൊനവേ—കേട്ടാലും; ഓ; ദിനകരകുലഭൂഷണുനി—സൂര്യവംശത്തിനു ഭൂഷണമായവനെ; ദീനുഡവൈ—വിനയത്തോടുകൂടി; ഭജനജേസി—സേവചെയ്തു; ദിനമുഗഡുപുമു—കാലംകഴിച്ചു; അനിന—എന്നു പറഞ്ഞാൽ; നീവു—നീ; വിനവദേലേ—എന്തുകൊണ്ടു കേൾക്കുന്നില്ല; ഗുണവിഹീന—ഗുണമില്ലാത്തവനേ! കലിലോ—കലികാലത്തിൽ; രാജസതാമസഗുണമുലു—രാജസതാമസഗുണങ്ങൾ; ഗലവാരി—ബാധിച്ചവരെ; ചെലിമി ഗലസി—സ്നേഹിച്ചു (സേവിച്ചു); തിരുഗുചു—ചുറ്റിനടന്നു; മരീ—വീണ്ടും, പിന്നെയും; കാലമു ഗഡപകനേ—കാലം കളയാതെ; സുലഭമുഗാ—എളുപ്പത്തിൽ; കഡതേരനു—രക്ഷപ്പെടുവാൻ, മോക്ഷം കിട്ടുവാൻ; അക്കരെ കടക്കുവാൻ; സൂചനലനു—സൂചനകളെ; തെലിയ ജേയു—അറിയിക്കുവാൻ; ഇലനു—ഈ ലോകത്തിൽ; ത്യാഗരാജുമാട—ത്യാഗരാജന്റെ വാക്ക്; വിനവദേലേ—കേൾക്കാത്തതെന്തു് ഗുണവിഹീന!

ഗുണമില്ലാത്ത (എന്റെ) മനസ്സേ! ഞാൻ എങ്ങനെ പൊറുക്കും? എന്റെ അപേക്ഷയെ കേൾക്കുക. സൂര്യവംശത്തിനു തിലകമായ ശ്രീരാമനെ വിനയത്തോടെ ഭജനചെയ്തു (ജീവകാലം കഴിക്കേണമെന്നു ഞാൻ പറയുന്നു

എന്തുകൊണ്ടു കേൾക്കാതിരിക്കുന്നു?) ഈ കലികാലത്തു (ഉള്ള) രാജസ്തമോഗുണങ്ങൾ നിറഞ്ഞവരെ (മർത്ത്യന്മാരുമായി) ചേർന്നു ചുററിനടന്നു കാലം കളയാതെ മോക്ഷസിദ്ധിക്കു സുഗമമായ മാർഗ്ഗം പറഞ്ഞുതരുന്ന ഈ ത്യാഗരാജന്റെ വാക്കു എന്തുകൊണ്ടു കേൾക്കാതിരിക്കുന്നു?

## 115

### ആഭോഗി—ആദി

പ. മനസുനിൽപ ശക്തിലേക പോതേ
മധുരഘണ്ട വിരുല പൂജേമി ജേയുനു (മ)

അ. ഘനദുർമദുഡൈ താ മുനിഗിതേ
കാവേരി മന്ദാകിനി യെടു ബ്രോചുനു (മ)

ച. സോമിദമ്മ സൊഗസുഗാണ്ഡ്ര ഗോരിതേ
സോമയാജി സ്വർഗ്ഗാർഹുഡൗതനോ
കാമക്രോധുഡു തപം ബൊനർച്ചിതേ
ഗാപി രക്ഷിഞ്ചുനോ ത്യാഗരാജനുത! (മ)

മനസു–മനസ്സിനെ; നില്പ–നിർത്തുവാൻ; ശക്തിലേകപോതേ–ശക്തിയില്ലാതെ പോയാൽ; മധുര–ആസ്വാദ്യമായ, ഘണ്ട–മണി; വിരുല–പുഷ്പങ്ങൾ; പൂജേമി–പൂജ ഏമി–പൂജ എന്തിന്; ഘന–കനത്ത, ഏററവും ദുർമദുഡൈ–അഹങ്കാരം നിറഞ്ഞ. താ–താൻ, മുനിഗിതേ–സ്നാനം, കാവേരി മന്ദാകിനി–കാവേരി ഗംഗ (നദികളിൽ), യെടു–എങ്ങിനെ, ബ്രോചുനു–രക്ഷിക്കുന്നു, സോമിദമ്മ–സോമയാജിയുടെ ഭാര്യ, സൊഗസുഗാണ്ഡ്ര–സുന്ദരന്മാരിൽ, കാമുകന്മാരിൽ; ഗോരിതേ–തൻ പരമായാൽ, സോമയാജി–സോമയാഗം ചെയ്യുന്നവൻ, സ്വർഗ്ഗാർഹുഡൗതനോ (സ്വർഗ്ഗ + അർഹുഡു + ഔതനോ) സ്വർഗ്ഗത്തിനു അർഹനാകുമോ; കാമക്രോധുഡു–കാമക്രോധങ്ങളുള്ളവൻ; തപം–തപസ്സ്, ബൊനർച്ചിതേ–ചെയ്താൽ. കാപി–കാത്തു; രക്ഷിഞ്ചുനോ–രക്ഷിക്കുമോ? ത്യാഗരാജനുത!

മനസ്സിനെ പിടിച്ചുനിർത്തുവാൻ കഴിയാത്തവർ മധുരമായ മണിനാദംകൊണ്ടും പുഷ്പംകൊണ്ടും പൂജിച്ചിട്ട് എന്തു ഫലം. അഹങ്കാരിയായവൻ കാവേരി നദിയിലോ ഗംഗയിലോ സ്നാനം ചെയ്തുകൊണ്ടു വല്ല രക്ഷയും കിട്ടുമോ (ഇല്ലെന്നസാരം) സോമയാജിയുടെ ഭാര്യ പരപുരുഷനിൽ അനുരക്തയായാൽ സോമയാജി സ്വർഗ്ഗത്തിനു യോഗ്യനാകുമോ? കാമക്രോധങ്ങൾക്കു വശംവദനായവൻ തപസ്സുചെയ്താൽ അതവനെ കാത്തുരക്ഷിക്കുമോ? ത്യാഗരാജനാൽ പൂജിക്കപ്പെട്ടവനേ!

സോമയാഗം മുതലായ യാഗങ്ങൾ ചെയ്താൽ സ്വർഗ്ഗപ്രാപ്തി (മരിച്ചാൽ) ഉണ്ടാകുമെന്നാണു വിശ്വാസം; ധർമ്മശാസ്ത്രങ്ങൾ പ്രകാരം ഗൃഹസ്ഥാശ്രമിക്കു മാത്രമേ യാഗം ചെയ്തുകൂടൂ. അതിനു ധർമ്മപത്നി ഒന്നിച്ചു വേണം കർമ്മങ്ങൾ ചെയ്യുമ്പോൾ.

ചരണത്തിന്റെ ഒടുവിലത്തെ വരിയിൽ ഗാപി (കാപ)ക്ക കാശി എന്നു പാഠഭേദം കാണുന്നുണ്ട്. അപ്പോൾ ദാനധർമ്മങ്ങൾ ചെയ്തുകൊണ്ടു ഒരാൾ കാശിക്കു പോയിട്ടു എന്തു ഫലം എന്നു അർത്ഥം കിട്ടും.

മനസു സ്വാധീനമൈന—മനസ്സിനെ സ്വാധീനമാക്കിട്ടുള്ള; യാ—ആ; ഘനുനികി—മഹാത്മാവിന്; മറി—കൂടുതലായി; മന്ത്രതന്ത്രമുല—മന്ത്രവും തന്ത്രവും; ഏല—എന്തിന്? തനുവു—ദേഹം; താനു—താൻ; ഗാദനി (ഗാദു + അനി) അല്ലെന്ന്; എഞ്ചുവാനികി—അറിയുന്നവന്; തപസു—തപസ്സ്; ചേയനേല—ചെയ്യുന്നതെന്തിന്; ദശരഥബാല; ജന്മമു—ജനനം മുതൽ; ദുർവിഷയരഹിതുനികി—ദുർവിഷയങ്ങൾ തീണ്ടാത്തവർക്ക; ഗതാഗതമു—ഭൂതവും ഭാവിയും; ഇക—ഇനി; ഏല; രാജരാജേശ—രാജാധിരാജ; നിരഞ്ജന—ഉജ്ജ്വലനായവനേ! നിരുപമ—സമനില്ലാത്തവനേ! രാജവദന—മുഖം ചന്ദ്രനെപ്പോലെ ശോഭിക്കുന്നവനേ! ത്യാഗരാജവിനുത!

മനസ്സിനെ ജയിക്കാൻ കഴിഞ്ഞിട്ടുള്ള മഹാത്മാവിന് മന്ത്രതന്ത്രങ്ങൾ എന്തിന്? ദേഹമല്ല താനെന്ന ബോധം വന്നവന് തപസ്സ് ചെയ്യുന്നത് ആവശ്യമെന്ത്? അല്ലയോ ദശരഥബാല! ജനിച്ചതുമുതൽ ദുർവിഷയങ്ങളിൽ പെടാത്തവന് ഭൂതകാലത്തെയോ ഭാവിയെയോ പറ്റി ചിന്ത എന്തിന്?

ഗതാഗതത്തിന് ജനനമരണ പരമ്പരയെന്ന അർത്ഥം കല്പിക്കാം. മുജ്ജന്മ കർമ്മവും അതിന്റെ വരാനിരിക്കുന്ന ഫലങ്ങളും എന്നും അർത്ഥം പറയാം. ''മനസ്സുനില്പ'' എന്ന ആഭോഗി കീർത്തനത്തിൽ മനസ്സിനെ നിയന്ത്രിക്കാൻ വയ്യാത്തവരുടെ ദുരവസ്ഥ സ്വാമികൾ വിവരിച്ചതിനെ. ഇന്ദ്രിയനിഗ്രഹം കൊണ്ട് മനസ്സിനെ സ്വാധീനിച്ചവന്റെ യോഗ്യതയാണ് ഇതിൽ വർണ്ണിക്കുന്നത്.

രണ്ടു ചരണങ്ങളുള്ളതിൽ രണ്ടാമത്തേതാണിത്.

## 119

### ജയന്തശ്രീ—ദേശാദി

പ. മറുഗേലരാ ഓ രാഘവാ! (മ)

അ. മറുഗേല ചരാചരരൂപ! പരാ—
ത്പര! സൂര്യസുധാകര ലോചന! (മ)

ച. അന്നി നീവനുചു അന്തരംഗമുന
തിന്നഗാ വെതകി തെലിസി കൊണ്ടിനയ്യ
നിന്നെഗാനി മദി നെന്നജാല നൊരുല
നന്നുബ്രോവവയ്യ ത്യാഗരാജനുത! (മ)

മറുഗേലരാ (മറുഗു + ഏല + രാ) മറുഗു—മറവ്; ഏല—എന്തിന്; രാ (സംബോധന); ഓ രാഘവാ! മറുഗേല; ചരാചരരൂപ—ചരാചരങ്ങളായുള്ള ജഗത്തെല്ലാം സ്വരൂപമായവൻ; പരാത്പര—സർവ്വേശ! സൂര്യസുധാകരലോചന—സൂര്യചന്ദ്രന്മാരാകുന്ന കണ്ണുകളോടു കൂടിയവൻ; അന്നി—എല്ലാം; നീവനുചു (നീവു + അനുചു) നീയെന്ന വിചാരിച്ച്; അന്തരംഗമുന—മനസ്സിൽ; തിന്നഗാ—നല്ലവണ്ണം; വെതകി—തിരഞ്ഞിട്ട്; തെലിസി കൊണ്ടിനയ്യ—എനിക്ക മനസ്സിലായി; നിന്നെ ഗാനി—നീയല്ലാതെ; മദിനെന്നജാലനൊരുല (മദിനി + അനി + എന്നനി + ചാലനി + ഒരുല) മനസ്സിൽ കൂടി വേറൊരു ദൈവത്തെ ഞാൻ സേവിക്കുകയില്ല; നന്നുബ്രോവ—എന്നെ രക്ഷിച്ചാലും; അയ്യ—പ്രഭോ; ത്യാഗരാജനുത!

രാഘവ! നിന്തിരുവടിക്ക ഈ മറ എന്തിന്? ചരാചരങ്ങളുടെ രൂപത്തോടും സൂര്യചന്ദ്രന്മാരാകുന്ന കണ്ണുകളോടും കൂടിയ സർവ്വേശനാണല്ലോ അങ്ങ്.

മനസ്സിൽ നല്ലവണ്ണം തിരഞ്ഞിട്ട് എല്ലാം നീ തന്നെ എന്ന തത്വം അറിവായി. വേറൊരു ദൈവത്തെ എന്നിനി ചിന്തിക്കപോലും. വന്നു എന്നെ രക്ഷിച്ചാലും പ്രഭോ ത്യാഗരാജനുത!

## 120

കാംബോജി_ആദി

പ. മാ ജാനകി ചെട്ടബട്ടഗ മഹാരാജവൈതിവി (മാ)

അ. രാജരാജവര! രാജീവാക്ഷ! വിനു
രാവണാരിയനി രാജില്ലുകീർത്തിയു (മാ)

ച. കാനകേഗി യാജ്ഞമീറക മായാ
കാര മുനിചി ശിഖി ചെന്തനേയുണ്ഡി
മാനവുനി വെംബനേ ചനിയശോക
തരു മൂലനുണ്ഡി
വാനിമാടലകു കോപഗിഞ്ചി കനു
വധിയിഞ്ചകനേയുണ്ഡി
ശ്രീനായക! യശമു നീകേ കലുഗ
ജേയലേദാ? ത്യാഗരാജപരിപാല! (മാ)

മാ ജാനകി_ഞങ്ങളുടെ ജാനകി; ചെട്ടബട്ടഗ_പാണിഗ്രഹണം (വിവാഹം); മഹാരാജവൈതിവി–മഹാരാജാവായി; രാജരാജവര! രാജീവാക്ഷ! വിനു–കേട്ടാലും; രാവണാരിയനി–രാവണനെ കൊന്നവനെന്ന; രാജില്ലു–ശോഭിക്കുന്ന; കീർത്തിയു-കീർത്തി; കാനകേഗി (കാനക+ഏഗി) കാട്ടിൽ പോയിട്ട്; ആജ്ഞാമീറക–കല്പന ലംഘിക്കാതെ; മായാകാരമുനിചി- മായാകാരത്തെ കൈക്കൊണ്ട്; ശിഖിചെന്തനേ ഉണ്ഡി–അഗ്നിയിൽ നിന്നു, സ്ഥിതിചെയ്തു; മാനവുനി വെംബനേ ചനി–രാക്ഷസനെ (രാവണനെ) അനുഗമിച്ചിട്ട്; അശോകതരുമൂലനുണ്ഡി_അശോകമരച്ചുവട്ടിൽ വസിച്ചു; വാനിമാടലകു- അവന്റെ വാക്കിനു; കോപഗിഞ്ചി—കോപിച്ചു; കനു–കണ്ണുകൊണ്ട്; വധിയിഞ്ചകനേയുണ്ഡി– വധിക്കാതെയിരുന്നു, ശ്രീനായക—ലക്ഷ്മീപതേ! യശമു- കീർത്തി; നീകേ കലുഗജേയലേദാ—നിനക്കായി തന്നില്ലേ? ത്യാഗരാജപരിപാല—ത്യാഗരാജനെ സംരക്ഷിക്കുന്നവനേ!

പല്ലവിയും അനുപല്ലവിയും ചേർത്ത് അന്വയിക്കണം.

അല്ലയോ രാജാധിരാജ! രാജീവാക്ഷ! കേട്ടാലു. അങ്ങ് മഹാരാജാവായതും രാവണനെ വധിച്ചുയശസ്വിയായതും ഞങ്ങളുടെ സീതയെ വിവാഹം ചെയ്തതുകൊണ്ടാണ്. (നിന്റെകൂടെ) ആജ്ഞലംഘിക്കാതെ വേറി കാട്ടിലേയ്ക്കു പോന്നു; മായാരൂപം കൈക്കൊണ്ടു അഗ്നിയിൽ മറഞ്ഞിരുന്നു! രാക്ഷസന്റെ കൂടെപോയി (ലങ്കയിൽ) അശോകവനികയിൽ താമസിച്ചു; (പ്രാമാണ്യതന്മയായ) അവന്റെ വാക്കുകൾ കേട്ട നോട്ടം കൊണ്ട് അവനെ (കോപാഗ്നിയിൽ) നശിപ്പിക്കാതെ (രാവണാരി എന്ന) യശസ്സ് അങ്ങേയ്ക്ക് ഉണ്ടാക്കി. അല്ലയോ ത്യാഗരാജന്റെ രക്ഷിതാവേ!

നിന്ദാസ്തുതിയാണ ഈ കീർത്തനത്തിൽ ഉള്ളത്. സീതയുടെ മാഹാത്മ്യത്തെ നർമ്മോക്തിയായി സ്വാമികൾ പാടുകയാണ്.

## 121

### ഹമീർ കല്യാണി—ആദി

പ. മാനമുലേദാ തനവാഡനി അഭി
മാനമുലേദാ? (മാ)

അ. കാനമു്രാദു നീവലെ നിര്മ്മോഹിനി
ഗാനരുചി തെലിയു കുശലവജനക! (മാ)

ച. നീ സമു്മുഖമു്ന രവിതനയുഡു നിന്നു
ബാസലു ബല്കഗ രോസമു്തോ സിം
ഹാസനാധിപതി ജേസിന നീക
മാനസുഡന ത്യാഗരാജകരാർച്ചിത! (മാ)

മാനമു—മാനം; ലേദാ-ഇല്ലയോ; തനവാഡനി (തനവാഡു+അനി) തന്റേതായിട്ടുള്ളവരിൽ; ആശ്രിതരിൽ; അഭിമാനമുലേദാ—അഭിമാനമില്ലയോ; കാനരാദു-(കാനരാദു) കാണുന്നില്ല; നീവലെ—നിന്നെപ്പോലെ, നിർമ്മോഹിനി—സ്നേഹമില്ലാത്തവനെ; ഗാനരുചി—സംഗീതരസം, തെലിയു—അറിയുന്ന; കുശലവജനക—കുശലവന്മാരുടെ പിതാവേ; നീ—നിന്റെ; സമുഖമുന—മുമ്പിൽവെച്ചു, രവിതനയുഡു—സുഗ്രീവൻ, നിന്നു—നിന്നെ, ബാസലു—കൊള്ളിവാക്കുകൾ, ബല്കഗ—പറഞ്ഞ; രോസമുതോ—കോപത്തോടെ; സിംഹാസനാധിപതി, രാജാവായി, ജേസിന—ചെയ്തു (വാഴിച്ചു), നീക—അങ്ങയ്ക്കു, മാനസുഡന-മാനസനായ ത്യാഗരാജാർച്ചിത-ത്യാഗരാജന്റെ കൈകളാൽ പൂജിക്കപ്പെട്ടവനേ!

അങ്ങയ്ക്കു മാനമില്ലേ? തന്റേതായിട്ടുള്ള ജനങ്ങളെ (ആശ്രിതരെ, ഭക്തന്മാരെ) പററി അഭിമാനം തെല്ലുമില്ലേ? സംഗീതരസികനായ കുശലവന്മാരുടെ അച്ഛാ! നിന്നെപ്പോലെ സ്നേഹമില്ലാത്തവനെ എവിടെയും കാണുന്നില്ല. നിന്റെ നേരിൽ നിന്നെക്കൊണ്ട് ദൂഷണം ചെയ്ത സുഗ്രീവനെ (അഭിമാനക്ഷതത്താലുണ്ടായ) കോപം കൊണ്ടു രാജാവായി വാഴിച്ചു. (ഇല്ലേ) നിന്റെ മാനസം കൈകൊണ്ടു പൂജ ചെയ്യുന്നവനായ ത്യാഗരാജനിൽ അഭിമാനമില്ലേ.

സുഗ്രീവന്റെ വാക്ക്:
''ശത്രുവിനെക്കൊണ്ടു കൊല്ലിക്കയോ തവ ചിത്തത്തി
ലോർത്ത തറിഞ്ഞീല ഞാനയ്യോ
സത്യം പ്രമാണമെന്നോർത്തതും പുനരെന്നുടെ
പാരം പിഴച്ചു'' (അദ്ധ്യാത്മരാമായണം)

പാഠഭേദം—ചരണത്തിൽ സമുഖമുന എന്നതിനു സമുഖാന.

## 122

### ശ്രീരഞ്ജനി—ആദി

പ. മരുബല്ക കുന്ന വേമിരാ
മാ മനോരമണ! (മ)

മുരാസുരനെയും ഖരനെയും വധിച്ചവനേ! എന്റെ മുമ്പിലും പിന്നിലും ഇരുവശത്തും എഴുന്നെള്ളിവന്നാലും. നിന്റെ രൂപലാവണ്യം മറ്റെവിടെയും ഞാൻ കാണുന്നില്ല. രഘുനന്ദനാ— വേഗം വരൂ! ഗജേന്ദ്രനെ കാത്തവനേ! രാജകുമാര! ഓങ്കാരസ്വരൂപാ! വരൂ! ഭക്തപ്രിയ! വേണ്ടുംവണ്ണം കാത്താലും പ്രഭോ! ത്യാഗരാജനുത! വരൂ!

ശഹാനയിലുള്ള ''ഇരവസുധ'' എന്ന കീർത്തനത്തിന്റെ കുറിപ്പിൽ ശ്രീരാമസ്വാമി തന്നെ സ്വാമികളെ രക്ഷിപ്പാൻ എത്തി എന്നൊരു കഥയുണ്ടെന്നു പറഞ്ഞുവല്ലൊ. ചരിത്രത്തിൽ ഇതാണുള്ളതു്. കോവൂരിൽ നിന്നു സ്വാമികളും ശിഷ്യന്മാരും യാത്രതിരിക്കുന്ന സമയം സുന്ദരമുതലിയാർ കുറച്ചു പണം ത്യാഗരാജന്റെ സഞ്ചിയിൽ നിക്ഷേപിച്ചു. ഇതറിഞ്ഞു പണം വാങ്ങിയില്ലെന്നു ശിഷ്യന്മാർ പറഞ്ഞപ്പോൾ അതു രാമനവമിയുടെ ആഘോഷത്തിനു മാത്രമാണെന്നു ആ ഭക്തൻ പറഞ്ഞപ്പോൾ അവർ പിന്നെയൊന്നും പറഞ്ഞില്ല. കൊള്ളക്കാർ ഇവരെ പിടികൂടിയപ്പോൾ ഒന്നിച്ചുണ്ടായിരുന്ന ശിഷ്യൻ വീണ കുപ്പയ്യർ സ്വാമികളോടു പറഞ്ഞു, മുതലിയാർ സഞ്ചിയിലിട്ട സ്വർണ്ണനാണ്യങ്ങളെപ്പറ്റി. അതെല്ലാമെടുത്തു കൊള്ളക്കാർക്കു കൊടുക്കാൻ സ്വാമികൾ കല്പിച്ചു. വേറൊരു ശിഷ്യനായ തഞ്ചാവൂർ രാമറാവു പറഞ്ഞു: ''അതു പാടില്ല. ശ്രീരാമസ്വാമിക്കു മുതലിയാർ വഴിപാടായിട്ടു തന്നതാണ് അതു ഇവർക്കു നമ്മെങ്ങനെ കൊടുക്കും?'' ഈ വിഷമാവസ്ഥയിലാണത്രെ ത്യാഗരാജസ്വാമികൾ ഈ കീർത്തനം പാടിയതു്. പെട്ടെന്നു കാട്ടിൽനിന്നു ചാപം ധരിച്ച രണ്ടു യുവാക്കൾ വന്നു കൊള്ളക്കാരെ എതിർത്തു് അകറ്റി. സ്വാമികളും ശിഷ്യരും യാത്ര തുടരുകയും ചെയ്തു. വില്ലാളികളെ സ്വാമികൾ കണ്ടിട്ടുണ്ടായിരുന്നില്ല. പിറ്റേന്നു അദ്ദേഹം ശിഷ്യന്മാരോടുകൂടി സന്ധ്യാവന്ദനത്തിനായി ഒരു ഗ്രാമത്തിൽ എത്തിയപ്പോൾ മുറിവുകളെക്കൊണ്ടു് മാനസാന്തരം വന്ന കൊള്ളക്കാർ സ്വാമികളെ കണ്ടു തൊഴുതു ക്ഷമായാചനം ചെയ്തു. കൂടെയുണ്ടായിരുന്ന ചെറുപ്പക്കാരെപ്പറ്റി അവർ ചോദിച്ചപ്പോളാണ് ഭഗവാൻ തന്നെയാണ തന്നെ രക്ഷിക്കാനെത്തിയതെന്നു സ്വാമികൾ അറിഞ്ഞതു്. വില്ലു ധരിച്ചവരാണെന്നു അവർ വിവരിക്കുകയും ചെയ്തു.

മധ്യമപുരുഷൻ ഏകവചനപ്രയോഗം ഭഗവാനോടു ചെയ്യാൻ ത്യാഗരാജസ്വാമികൾക്കേ സ്വാതന്ത്ര്യമുണ്ടു്! ഭഗവാനോടു അത്രത്തോളം അടുപ്പമുണ്ടായിരുന്നു ആ ഭക്തനു്!

രണ്ടുചരണങ്ങളുള്ളതിൽ രണ്ടാമത്തേതാണു ഇതിൽ ചേർത്തതു്.

## 125

മായാമാളവഗൗളം—ദേശാദി

പ. മേരുസമാനധീര! വരദ! രഘു—
വീര! ജൂതാമു രാരാ!മഹാ (മേ)

അ. സാരസാര! ഒയ്യാരപു നഡലനു
നീരദകാന്തിനി നീ ഠീവിനി മഹാ (മേ)

ച. അലകല മുദ്ദുനു തിലകപു തീരുനു
താളുക ഝളകലചേ ദനരു നെമ്മോമുനു
ഗളമുന ശോഭില്ലു കനകഭൂഷണമുല
ഝളിതദുർമ്മാനവ! ത്യാഗരാജാർച്ചിത (മേ)

മേരുസമാനധീര—മഹാമേരു പർവ്വതം പോലെ ധീരതയുള്ളവനേ; വരദ—കാമിതത്തെ തരുന്നവൻ; രഘുവീര-രഘുവീര; ചൂതാമു നിന്നെ കാണട്ടെ; രാരാ—വന്നാലും; മഹാമേരു;ഒയ്യാരപു— ചന്തത്തിൽ; നഡലന-നട, നടത്തം; നീരദകാന്തിനി—കാർമേഘത്തിന്റെ കാന്തിയെ; നീ—നിന്റെ; ഠീവി—അഴക്; (ഠീവിനി—അഴകിനെ); അലകല—അളകത്തിന്റെ; കുറുനിരയുടെ; മുദ്ദു—അഴകിനെ; തിലകപു-തിലകത്തിന്റെ; തീരുനു—ശോഭയെയും; തളുകു—തിളങ്ങുന്ന ചെക്കിലിചെ—കവിളുള്ള; നെരു—ശോഭിക്കുന്ന; നെമ്മോമു(നെ+മോമു)—തിരുമുഖത്തെ; ഗളമുന—കഴുത്തിൽ; ശോഭില്ലു—ശോഭിക്കുന്ന; കനകഭൂഷണമുല—സ്വർണ്ണാഭരണങ്ങളെയും; ദളിതദുർമാനവ—ദുഷ്ടരെ നിഗ്രഹിക്കുന്നവനേ! ത്യാഗരാജാർച്ചിത! (വന്നാലും)

മഹാമേരു പർവ്വതത്തിനൊത്ത ധീരതയുള്ളവനേ! വരങ്ങളെ കൊടുക്കുന്നവനേ! രഘുവീരാ! (ഞങ്ങൾക്ക്) കാണാനായി എഴുന്നള്ളിവന്നാലും! എല്ലാററിലും വെച്ച് സാരമായവനേ! ചന്തത്തിലുള്ള നിന്റെ നടത്തവും കാർമുകിലിനൊത്ത നിറവും (ഞങ്ങൾക്ക്) കാണാനായിവന്നാലും! കുറുനിരയുടെ അഴകും, തിലകശോഭയും കവിളുകളുടെ തിളക്കവുമെല്ലാം ചേർന്ന നിന്റെ തിരുമുഖവും സ്വർണ്ണാഭരണങ്ങളണിഞ്ഞ കഴുത്തും ദുഷ്ടനിഗ്രഹാ! (ഞങ്ങൾക്ക്) കാണുവാൻ വന്നാലും.

ഇവിടെ ധീരനെന്നാൽ സ്ഥിരബുദ്ധിയുള്ളവൻ എന്നർത്ഥം. മനസ്സിളകാത്തവൻ. പർവ്വതത്തിന്റെ പര്യായശബ്ദമാണ് അചലം. മഹാമേരു ഏററവും വലിയ പർവ്വതവുമാണ്.

ഭഗവാന്റെ രൂപലാവണ്യമാണ് ഇതിലെ പ്രതിപാദ്യം.

## 126

ബൗളി- ഝമ്പ

പ. മേലുകോവയ്യ മമ്മേലുകോ രാമ! (മേ)

അ. മേലൈന സീതാസമേത നാ ഭാഗ്യമാ (മേ)

ച. നാരദാദുല നിന്നു കോരി നീ മഹിമലു—
വ്വാരിഗാ ബാഡുചുന്നാരിപുഡു തെല്ല
വാരഗാ വച്ചിനദി ശ്രീരാമ നവനീത
ക്ഷീരമുലു ബാഗുഗ നാരഗിമ്പ വേഗ (മേ)

ച. 3. രാജരാജേശ്വര! രാജമുഖ! സാകേത
രാജ! സദ്ഗുണ! ത്യാഗരാജനുതചരണ!
രാജന്യ! വിബുധഗണ രാജാദുലെല്ല നിന്നു
പൂജിമ്പ ഗാചിനാ രീജഗമു പാലിമ്പ (മേ)

മേലുകോവയ്യ (മേലുക+അയ്യ) ഉണർന്നാലും, എഴുന്നേററാലും, പ്രഭോ, മമ്മേലുകോ—മമ്മു+ഏലുകോ) ഞങ്ങളെ കാത്താലും; രാമ! മേലൈന—കുലീനയായ; സീതാസമേത—സീതയോടുകൂടി; നാഭാഗ്യമാ—എന്റെ ഭാഗ്യമേ; നാരദാദുല—നാരദമുനിയും മററും; നിന്നുകോരി—നിന്നെ ആശിച്ച്; നീ—നിന്റെ; മഹിമലവ്വാരിഗാ(മഹിമലു+അവ്വാരിഗാ) മഹിമലു—മഹിമകൾ; അവ്വാരിഗാ—അനവരതം; സദാ; ബാഡുചുന്നാരിപുഡു (പാഡുചു+ഉന്നാരു+ഇപുഡു)

പാദയുഗമുനാൻ—പാദങ്ങളാണ്; ഇപുഡു—ഇപ്പോൾ; തെല്ലവാരഗാ—പ്രഭാതം; വച്ചിനദി—ആയി; ശ്രീരാമ! നവനീതക്ഷീരമുലു—വെണ്ണയും പാലും, ബംഗാരു—ചെമ്പല്ലും, യഥേഷ്ടം; ആരഗിമ്പ—ഭുജിക്കുവാൻ; വേഗ—വേഗത്തിൽ;

രാജരാജവര—രാജാക്കന്മാർക്കധിപനായവനേ; രാജമുഖ—ചന്ദ്രനൊത്ത മുഖകാന്തിയുള്ളവനേ! സാകേതധാമ—അയോദ്ധ്യാധിപാ! സദ്ഗുണ—സദ്ഗുണനിധേ; ത്യാഗരാജനുത ചരണ—ത്യാഗരാജൻ വണങ്ങുന്ന പാദമുള്ളവനേ, രാജന്യ-ക്ഷത്രിയപതേ! വിബുധഗണാദുലെല്ല—ദേവന്മാരും രാജാക്കന്മാരെല്ലാം, നിനു—നിന്നെ, പൂജിമ്പ—പൂജിക്കുവാനായി, ഗാചിനാര—കാത്തുകൊണ്ടിരിക്കുന്നു, ഈ ജഗമു—ഈ ലോകത്തെ രക്ഷിക്കുവാനായി, (മേലുകോ)

ഉത്സവസമ്പ്രദായ കീർത്തനങ്ങളിൽ പെട്ടതാണ് ഈ കീർത്തനം, ബൗളി ഉഷസ്സിനു ചേർന്ന രാഗവുമാണ്.

## 127

മോഹനം—ആദി

പ. മോഹനരാമ! മുഖജിത സോമ!
മുദ്ദുഗ ബലുകുമാ (മോ)

അ. മോഹനരാമ! മൊദടി ദൈവമാ
മോഹമു നീ പൈ മൊനസിയുന്നദിര (മോ)

ച. ധരമനുജാവതാര മഹിമവിനി
സുരകിന്നര കിമ്പുരുഷ വിദ്യാധര
സുരപതി വിധി വിഭാകര ചന്ദ്രാദുലു
കരഗുചു പ്രേമതോ
വരമൃഗപക്ഷി വാനരതതവുല ചേ
ഗിരിനി വെലയു സീതാവര ചിരകാലമു
ഗുരിതപ്പക മൈമരചി സേവിഞ്ചിരി
വരത്യാഗരാജവരദാഖില ജഗത് (മോ)

മോഹനരാമ—രൂപലാവണ്യംകൊണ്ട് എല്ലാവരെയും വശീകരിക്കുന്ന ശ്രീരാമ! മുഖജിതസോമ—മുഖസൗന്ദര്യംകൊണ്ട് ചന്ദ്രനെ അതിശയിക്കുന്നവനേ! മുദ്ദുഗ—മധുരമായി, ബലുകുമാ—(പലുകുമാ) സംസാരിച്ചാലും, മോഹനരാമ! മൊദടി—ആദി, അദ്വിതീയൻ, ദൈവമാ—ഈശ്വരനാണ്, മോഹമു—ആശ, നീപൈ—നിന്മേൽ, മൊനസിയുന്നദിര—ജനിച്ചിരിക്കുന്നു, ധര—ഭൂമിയിൽ, മനുജാവതാരമഹിമ—മനുഷ്യനായി അവതരിച്ചതിന്റെ മഹത്വം, വിനി—കേട്ട്, സുരകിന്നര കിമ്പുരുഷ വിദ്യാധര, സുരപതി—ഇന്ദ്രൻ, വിധി—ബ്രഹ്മാവ്, വിഭാകരചന്ദ്രാദുലു—സൂര്യചന്ദ്രാദികൾ, കരഗുചു—മനസ്സലിഞ്ഞു; പ്രേമതോ—ഭക്തിയോടുകൂടി, വരമൃഗപക്ഷിവാനരതതവുലചേ—ശ്രേഷ്ഠമായ മൃഗത്തിന്റെയും പക്ഷികളുടെയും വാനരത്തിന്റെയും ദേഹമെടുത്തു. ഗിരിനി—മലമേൽ, വെലയു—വിളങ്ങിയ, സീതാവര—സീതാപതേ, ചിരകാലമു—ഏറെക്കാലം, ഗുരിതപ്പക—കുറിതെറ്റാതെ, (സ്ഥിരചിത്തരായി) മൈ—മെയ്യ്, ദേഹം, മരചി—മറന്ന, സേവിഞ്ചിരി—സേവിച്ചു, വരത്യാഗരാജവരദാ—ത്യാഗരാജന് വരം തരുന്നവനേ! അഖിലജഗത്—(മോഹന) എല്ലാ ലോകത്തെയും മോഹിപ്പിക്കുന്ന—

സൗന്ദര്യം കൊണ്ട് എല്ലാവരെയും മോഹിപ്പിക്കുന്ന ശ്രീരാമ! ചന്ദ്രനൊത്ത മുഖകാന്തിയുള്ളവനേ! സന്തസമായി എന്നോട് സംസാരിച്ചാലും. മോഹനരാമ! ആദിദൈവമേ! എന്നിങ്ങനെ അർത്ഥം. ഉണ്ടായിരിക്കുന്ന വൈഭവത്താൽ ഭൂമിയിൽ മനുഷ്യനായി അവതാരം ചെയ്യുന്നതിന്റെ മാഹാത്മ്യം അറിഞ്ഞു ദേവന്മാരും, കിന്നരകിമ്പുരുഷന്മാരും വിദ്യാധരന്മാരും ഇന്ദ്രനും ബ്രഹ്മാവും സൂര്യചന്ദ്രാദികളും സ്നേഹത്തോടെ മനസ്സുനിറഞ്ഞു മനുഷ്യരെയും പക്ഷിമൃഗാദികളെയും രൂപമെടുത്തു ജനിച്ചു മഹാ പരിപൂർണ്ണതയിൽ പുറപ്പെട്ടിരുന്ന സീതാപതിയായ ഭഗവാനെ വളരെക്കാലം ഭക്ത്യം ചിത്തമുറപ്പിച്ച് ആത്മാവിലുറച്ചു മോദത്തോടെ സേവചെയ്ത ത്യാഗരാജവരദ! അഖിലലോക (മോഹന രാമ!

മോഹനരാമ എന്ന കീർത്തനത്തിലെന്നപോലെ രൂപമഹിമയാണ് ഇതിലും പ്രതിപാദ്യം. മലയപർവ്വതത്തിൽ അധിവസിക്കുന്ന ശ്രീരാമനെയാണ് സാധാരികം ഇവിടെ ചിത്രീകരിക്കുന്നു. രാവണനിഗ്രഹത്തിനായി മഹാവിഷ്ണു അവതാരം ചെയ്യുന്ന ബ്രഹ്മാവിൽ ദേവസമൂഹത്തെ അറിയിച്ചപ്പോൾ അവരെല്ലാം അവരുടെ സന്താനങ്ങളെ ഭൂമിയിൽ ജനിപ്പിച്ചു. ഇന്ദ്രൻ ബാലിയെയും, സൂര്യൻ സുഗ്രീവനെയും, ബൃഹസ്പതി താരനെയും, വിശ്വകർമ്മാവു നളനെയും, അഗ്നി നീലനെയും, അശ്വിനി കുമാരന്മാർ മൈന്ദൻ ദ്വിവിദൻ എന്ന വാനരന്മാരെയും വായുഭഗവാൻ ശ്രീഹനുമാനെയും ജനിപ്പിച്ചു എന്ന് വാത്മീകി രാമായണത്തിലുണ്ട്.

ചരണം വരി 5–ൽ വാനരതനുവുലചേ എന്ന പാഠഭേദം ശരിയാണെന്നു തോന്നുന്നില്ല. ദേവന്മാർ ഭടന്മാരായി പിറന്നതായി വാത്മീകി രാമായണത്തിൽ കാണുന്നില്ല.

## 128

സാരമതി — ആദി

പ. മോക്ഷമുഗലദാ ഭുവിലോ ജീവൻ
മുക്തുലു ഗാനി വാരലകു (മോ)

അ. സാക്ഷാത്കാര! നീ സദ്ഭക്തി
സംഗീത ജ്ഞാനവിഹീനുലകു (മോ)

ച. പ്രാണാനല സംയോഗമുവല്ല
പ്രണവനാദമു സപ്തസ്വരമുലൈബരഗ
വീണാവാദനലോലുഡൌ ശിവമനോ
വിധ മെരുഗരു ത്യാഗരാജവിനുത! (മോ)

മോക്ഷമു–മോക്ഷം, ഗലദാ–ഉണ്ടാകുമോ. ഭുവിലോ–ഈ ഭൂമിയിൽ, ജീവൻ മുക്തുലു–ജീവന്മുക്തന്മാർ, ദേഹികളായിരിക്കെ തന്നെ സംസാരപാശത്തിൽ നിന്നു മോചനം കിട്ടിയവർ, ഗാനി–അല്ലാത്ത, വാരലകു–ആയവർക്ക്, സാക്ഷാത്കാര! പ്രത്യക്ഷദൈവമേ! നീ–നിന്റെ, സദ്ഭക്തി, സംഗീതജ്ഞാനവിഹീനുലകു–സംഗീതത്തിന്റെ ജ്ഞാനമില്ലാത്തവർക്ക് പ്രാണാനലസംയോഗമു–വായുവിന്റെയും തീയിന്റെയും സംയോഗം, വല്ല–കൊണ്ട്, കാരണമായി, പ്രണവനാദമു–ഓങ്കാരം, സപ്തസ്വരമുലൈ–സപ്തസ്വരങ്ങളും, ബരഗ–ഉണ്ടായി. വീണാവാദനലോലുഡൌ–വീണവായനയിൽ രസിക്കുന്നവനായ, ശിവമനോവിധമു–ശിവന്റെ അന്തർഗതം–എരുഗരു–അറിയാതെ, ത്യാഗരാജവിനുത!

## 134

മദ്ധ്യമാവതി—ദേശാദി

പ. രാമകഥാ സുധാ രസപാനമൊക
രാജ്യമു ചേസുനേ (രാ)

അ. ഭാമാമണി ജാനകി സൗമിത്രി
ഭരതാദുല തോ ഭുവി വെലയു ശ്രീ (രാ)

ച. ധർമ്മാദ്യഖില ഫലദമേ മനസാ
ധൈര്യാനന്ദസൗഖ്യനികേതനമേ
കർമ്മബന്ധജ്വലനാബ്ധിനാവമേ
കലിഹരമേ ത്യാഗരാജവിനുതുഡഗു (രാ)

രാമകഥാസുധാരസപാനമു—രാമകഥയാകുന്ന സുധാരസത്തിന്റെ പാനം; ഒകരാജ്യമു—ഒരു സാമ്രാജ്യത്തെ; ചേസുനേ (ചെയ്യുമേ) തന്നെ; ഭാമാമണി—ജാനകി, സൗമിത്രി; ഭരതാദുലതോ—സ്ത്രീരത്നമായ സീത ലക്ഷ്മണൻ ഭരതൻ മുതലായവരോടു; ഭുവി വെലയു—ഭൂമിയിൽ വിളങ്ങുന്ന; (ശ്രീരാമകഥ) ധർമ്മാദ്യഖിലഫലദമേ—ധർമ്മാദികളായ പുരുഷാർത്ഥങ്ങളെ അതു കൊടുക്കുന്നു; മനസാ—മനസ്സേ! ധൈര്യാനന്ദസൗഖ്യനികേതനമേ—ധൈര്യം, ആനന്ദം, സൗഖ്യം എന്നിവയുടെ ഉറവിടമാണ്; കർമ്മബന്ധജ്വലനാബ്ധി—കർമ്മബന്ധമാകുന്ന സമുദ്രം; നാവമേ—തോണി; കലിഹരമേ—കലിബാധയെ ഹരിക്കുന്നു, ഇല്ലാതാക്കുന്നു; ത്യാഗരാജവിനുതുഡഗു—ത്യാഗരാജനാൽ പൂജിക്കപ്പെടുന്നവനായ.

പല്ലവിയും അനുപല്ലവിയും ചേർത്തു് അന്വയിക്കണം.

സ്ത്രീരത്നമായ സീതാദേവി, ലക്ഷ്മണൻ ഭരതൻ മുതലായവരോടു കൂടി ഈ ലോകത്തിൽ വിളങ്ങുന്ന ശ്രീരാമന്റെ കഥയാകുന്ന അമൃതത്തെ പാനം ചെയ്യുന്നതു് ഒരു സാമ്രാജ്യത്തെ ഭരിക്കൽ തന്നെ. ധർമ്മാർത്ഥകാമമോക്ഷങ്ങളെ സാധിപ്പാൻ അതു മതി. ധൈര്യം ആനന്ദം സൗഖ്യം എന്നിവയുടെ ഉറവിടമാണതു്. സംസാരസാഗരം കടപ്പാനുള്ള തോണിയാണതു്. കലിബാധ ഇല്ലാതാക്കുകയും ചെയ്യും. ത്യാഗരാജനാൽ പൂജിക്കപ്പെടുന്ന (രാമകഥ—

## 135

ഹരികാംബോജി—രൂപകം

പ. രാമ! നന്നു ബ്രോവരാ വേമകോ ലോകാഭി (രാ)

അ. ചീമലോ ബ്രഹ്മലോ
ശിവകേശവാദുലലോ
പ്രേമമീര മെലഗുചുണ്ടേ
ബിരുദുവഹിഞ്ചിന സീതാ (രാ)

മനന്ദ—കാലിണകളിൽ; സ്വം; ആഞ്ജനേയനികി—ഹനൂമാനു; വരഗുണ—സദ്ഗുണങ്ങളുടെ ഇരിപ്പിടമേ! ത്യാഗരാജവരദാനന്ദ—ത്യാഗരാജനു വരങ്ങളരുളുന്നവനേ!

(നിന്നിൽ) നിരന്തരമായ ആനന്ദാനുഭൂതി ഇല്ലാതിരുന്നെങ്കിൽ മറ്റു യാതൊരു വിചാരവും കൂടാതെ നിന്നെ ചുറ്റിപ്പറ്റി കൂടുമോ? ശ്രീകര! കരുണാകര! നിരുപമ ചരിത! ആശ്രിതരുടെ (അഭീഷ്ടങ്ങൾ സാധിപ്പിക്കുന്ന) ചിന്താമണി രത്നമേ! നിന്റെ സാന്നിദ്ധ്യം കണ്ടാനന്ദിക്കുന്ന സീതാദേവി. നിന്റെ കൺചലനങ്ങൾ നോക്കി ലക്ഷ്മണൻ സുഖമനുഭവിക്കുന്നു. (ജ്യേഷ്ഠന്റെ ഇംഗിതവും ആജ്ഞയും കണ്ണിന്റെ ഇളക്കംകൊണ്ടു ലക്ഷ്മണൻ മനസ്സിലാക്കി വേണ്ടതു ചെയ്തു കൃതാർത്ഥനാവുന്നു എന്നർത്ഥം.) ഹനുമാനാകട്ടെ നിന്റെ കാലടികളിലാണു പ്രേമമുള്ളതു! ഗുണനിധേ! ത്യാഗരാജനു വരങ്ങളരുളുന്നവനേ!

ഇവരെപ്പോലെ നിന്നെ സ്മരിച്ചും സ്തുതിച്ചും ഞാനും ആനന്ദമനുഭവിക്കുന്നു എന്നാണ് സ്വാമികളുടെ ആശയം.

പ്രാരംഭം—ലൈകയാ

## 145

### വിജയശ്രീ—ആദി

പ. വരനാരദ! നാരായണ
സ്മരണാനന്ദാനുഭവമുഗല (വ)

അ. ശരദിന്ദുനിഭാപഘനാനഘ
സാരമുഗാനു ബ്രോവുമിക (വ)

ച. സകലലോകമുലകു സദ്ഗുരുഡനുചു
സദാ നേ നതഡനുചു ഹരിയശ
പ്രകടമുഗ കീർത്തിനൊസംഗെ മനെ
മാവുക ത്യാഗരാജനുത! (വ)

വരനാരദ-ശ്രേഷ്ഠനായ നാരദ! നാരായണസ്മരണാനന്ദാനുഭവമുഗല-ശ്രീനാരായണസ്മരണം കൊണ്ടുണ്ടാകുന്ന ആനന്ദത്തിന്റെ അനുഭവമുള്ളവനേ; ശരദിന്ദുനിഭ—ശരത്കാലത്തെ ചന്ദ്രന്റെ കാന്തിയുള്ള അപഘന—ശരീരം; അനഘ—പരിശുദ്ധമായ; സാരമുഗാനു—തത്ത്വോപദേശം ചെയ്തു, ബ്രോചു—രക്ഷിച്ചു; ഇക-ഇപ്പോഴും തന്നെ, സകലലോകമുലകു—സകലലോകങ്ങൾക്കും, സദ്ഗുരുഡനുചു—സദ്ഗുരുവാണെന്നു; സദാ,—നേനു—ഞാൻ, അതഡനുചു—അവനെന്നും, ഹരിയശ—വിഷ്ണു, (കൃഷ്ണൻ). പ്രകടംബുഗ—പ്രത്യക്ഷമായി, കീർത്തി, ഒസംഗെനു—കൊടുത്തു, മാവുക—ശുകനെ! ത്യാഗരാജനുത!

മഹാനായ നാരദമുനേ! നാരായണ സ്മരണാനന്ദാനുഭവമുള്ളവനേ! ചന്ദ്രന്റെ മേഹകാന്തിയുള്ളവനേ! നിഷ്കളങ്കനായവനേ! തത്ത്വോപദേശം ചെയ്തു എന്നെ രക്ഷിച്ചാലും ഇന്നുതന്നെ. എല്ലാലോകങ്ങൾക്കും സദ്ഗുരുവെന്നും 'ഞാനാണ് അവൻ' എന്നും ഭഗവാൻ പരസ്യമായി അങ്ങയെ പുകഴ്ത്തി കീർത്തി പരത്തിയല്ലോ. ശുകനെ ചെയ്യുന്നവനേ! ത്യാഗരാജനാൽ വന്ദിക്കപ്പെട്ടവനേ!

''ദേവർഷീണാം ച നാരദഃ'' എന്നു ഭഗവദ്ഗീത.

# 146

## പന്തുവരാളി—ആദി

| | | |
|---|---|---|
| പ. | വാഡേരാ ദൈവമു മനസാ | (വാ) |
| അ. | ആഡിന മാടലു തപ്പഡനചുന<br>ആ ചന്ദ്രാർക്കയുഗ കീർത്തിഗലിഗിന | (വാ) |
| ച. | ധാതൃവിനുതുഡൈന ത്യാഗരാജുനി<br>ചേതിപൂജലന്ദി ബാഗുഗ പ്ര<br>ദ്യോതമാനമയ മുനു ജനിയിഞ്ചി<br>സീതാപതിയനി പേരുഗലിഗിന | (വാ) |

വാഡേരാ—അവൻതന്നെ, ദൈവമു—ദൈവം. പരമാത്മാവ്, ആഡിന—പറഞ്ഞിട്ടുള്ള, മാടലു—വാർത്തകളെ, വാക്ക, തപ്പഡു—തെറ്റാത്ത (ലംഘിക്കാത്ത)വൻ, അനചുന എന്ന, ആചന്ദ്രാർക്കയുഗ—എപ്പോഴും കാലത്തും, കീർത്തിഗലിഗിന—കീർത്തിയുള്ള; ധാതൃ—ബ്രഹ്മാവ്, വിനുതുഡൈന—നമസ്കരിക്കുന്ന, ത്യാഗരാജുനി ചേത—ശിവന്റെ കൈകളാൽ, പൂജലന്ദി—പൂജിക്കപ്പെട്ട, ബാഗു ഗ—നല്ലവണ്ണം, പ്രദ്യോതമാനമയ മുനു—സൂര്യവംശത്തിൽ, ജനിയിഞ്ചി—ജനിച്ച്, സീതാപതിയനി—സീതാപതിയെന്ന, പേരു ഗലിഗിന—പേരുള്ള—

അല്ലയോ മനസ്സേ, അവൻ തന്നെ ദൈവം. പറഞ്ഞ (കൊടുത്ത) വാക്കിനെ തെറ്റിക്കാത്തവൻ എന്ന കീർത്തി സൂര്യചന്ദ്രന്മാർ ഉള്ള കാലത്തോളം ഉള്ള (അവൻതന്നെ ദൈവം.) ബ്രഹ്മാവ് വണങ്ങുന്ന ത്യാഗരാജനാൽ (ശിവനാൽ) ചെയ്യപ്പെടുന്ന പൂജയെ നല്ലവണ്ണം സ്വീകരിക്കുന്നവനും, സൂര്യവംശത്തിൽ പിറന്നവനും സീതാപതിയെന്ന പേര് ഉള്ളവനുമായ (ശ്രീരാമൻ) തന്നെ ദൈവം.

മൂന്നുചരണങ്ങളിൽ ഒടുവിലത്തെ ചരണമാണിത്.

# 147

## കല്യാണി—ആദി

| | | |
|---|---|---|
| പ. | വാസുദേവയനി വെഡലിന യീ ദൌ<br>വാരികനി ഗനരേ | (വാ) |
| അ. | വാസവാദി സുരപൂജിതുഡൈ<br>വാരിജനയനുനി മദിനി ദലചുചുനു | (വാ) |
| ച. | ബാഗുമീര നടനമു സേയുചുനു<br>പതിതപാവനുനി താ വേഡുചുനു<br>രാഗതാളഗതുലനു ബോധിഞ്ചുചുനു<br>ത്യാഗരാജസന്നുതുനി ബൊഗഡുചുനു | (വാ) |

വാസുദേവയനി—വാസുദേവ എന്നു, വെഡലിന—ചൊല്ലുന്ന, യീ—ഈ, ദൗവാരികുനി—ദ്വാരപാലനെ,(വാതുക്കൽ നില്ക്കുന്ന കാവൽക്കാരൻ), ഗാനരെ (കാനരെ)—കണ്ടാലും, വാസവാദി സുരപൂജിതുനിയൈ—ഇന്ദ്രാദി ദേവന്മാരാൽ പൂജിക്കപ്പെട്ടവനായ, വാരിജനയനുനി—താമരക്കണ്ണനെ, മദിനി—മനസ്സിൽ, തലചുചു (തലചുചു ധ്യാനിച്ച്) കൊണ്ട്, ബാഗുമീര—ഭംഗിയായി, നടനമു—നൃത്തം; സേയുചു—ചെയ്തുകൊണ്ട്, പതിതപാവനുനി—താണവരെ രക്ഷിക്കുന്നവനെ, പാപികളെ പരിശുദ്ധരാക്കുന്നവനെ, വേഡുചു—പ്രാർത്ഥിച്ചുകൊണ്ട്, രാഗതാളഗതുലതോ—രാഗവും താളവും കാലവും ഒപ്പിച്ച്, ബാഡുചു (പാഡുചു) പാടിക്കൊണ്ട്, ത്യാഗരാജവന്ദിതുനി—ത്യാഗരാജൻ നമസ്കരിക്കുന്ന, ബൊഗഡുചുനു—പുകഴ്ത്തിക്കൊണ്ട്.

വാസുദേവ എന്ന് ഉച്ചരിച്ചുകൊണ്ട് വരുന്ന ഈ ദ്വാരപാലനെ കണ്ടാലും. ഇന്ദ്രാദികളായ ദേവന്മാരാൽ പൂജിക്കപ്പെട്ട താമരക്കണ്ണനായ ഹരിയെ മനസ്സിൽ സ്മരിച്ചുകൊണ്ട് (വരുന്ന ദ്വാരപാലനെ....) അഴകായി നൃത്തം ചെയ്തുകൊണ്ടും പാപികളെ ശുദ്ധരാക്കുന്ന ഹരിയോട് പ്രാർത്ഥിച്ചുകൊണ്ടും രാഗവും താളവും കാലവും യോജിപ്പിച്ച് പാടിക്കൊണ്ടും ത്യാഗരാജനാൽ പൂജിക്കപ്പെട്ട ഭഗവാനെ സ്തുതിച്ചുകൊണ്ടും (വരുന്ന ദ്വാരപാലനെ—

പ്രഹ്ളാദ ഭക്ത വിജയമെന്ന സ്വാമികളുടെ പ്രബന്ധത്തിലെ ഈ കീർത്തനം ഭഗവാന്റെ ദ്വാരപാലനെ വർണ്ണിക്കുന്നു. 3 ചരണങ്ങളിൽ മുദ്രാചരണം.

## 148

### ജനരഞ്ജനി—ആദി

പ. വിഡജാലദുരാ നാമനസു വിനരാ (വി)

അ. അഡിയാസലചേ ഭഗിലി നേ
നാർത്തി ബഡിനാ പദമുലനു (വി)

ച. തനുവേ പനുലക ജനിനാ മറി
കനരാനിദി കനഗനി നാ
നിനുഗാ ഭാവിഞ്ചി സന്തസില്ലിതി
ശ്രീത്യാഗരാജനുത! (വി)

വിഡജാലദുരാ—വിട്ടുവാൻ വയ്യ; നാമനസു—എന്റെ മനസ്സ്; വിനരാ—കേട്ടാലും; അഡിയാസലചേ—വ്യർത്ഥമായ ആശകളാൽ; ഭഗിലി (തഗിലി) വശംവദനായി; നേനു—ഞാൻ; ആർത്തി ബഡിന—വിഷമത്തിലായി; പദമുലനു—നിന്റെ തിരുവടികളെ; തനുവേ—ദേഹമോ; പനുലക ജനിന—പണിയിലേർപ്പെട്ടിരിക്കുന്നു; മറി—അല്ലെങ്കിൽ; കനരാനിദി—കാണരുതാത്തതിനെ; കനഗനിനാ—കാണുന്നു; നിനുഗാ—നീയായിട്ട്; നീയെന്ന്; ഭാവിഞ്ചി—വിചാരിച്ചുകൊണ്ട്; സന്തസില്ലിതി—സുഖിച്ചു; ശ്രീത്യാഗരാജനുത!

പല്ലവി അനുപല്ലവിയോട് ചേർത്തു അന്വയിക്കണം.

അല്ലയോ ശ്രീ ത്യാഗരാജനുത! കേട്ടാലും. മിഥ്യയായ മോഹങ്ങളാൽ, ആശകളാൽ വശംവദനായി ഞാൻ വിഷമിക്കുമ്പോഴും എന്റെ മനസ്സിനു നിന്റെ തിരുവടികളെ വിട്ടുപോവുക സാദ്ധ്യമല്ല. ദേഹം (കൊണ്ട്) ഏതു പണിയി

അറിവുള്ളവരാണ് വിദ്വലു വിദ്വാന്മാർ; പ്രയോഗ സാമർത്ഥ്യവും കൂടി ഉള്ളവർ കോവിദുലു കോവിദന്മാർ.

# 150

മധ്യമാവതി–ആദി

പ. വിനായകുനി വലെനു ബ്രോവവേ നിന്നു
വിനാ വേല്പുലെവരമ്മ (വി)

അ. അനാഥരക്ഷകി! ശ്രീകാമാക്ഷി! സു
ജനാഘമോചനി! ശങ്കരി ജനനി (വി)

ച. പുരാണി മയപൈ വരാലു മാകനി
കീ രാജസി ബ്രോചു രാജധരി ത്യാ
ഗരാജുനി ഹൃദയസരോജവാസിനി
മുരാരി സോദരി പരാശക്തി നന്നു (വി)

വിനായകുനി വലെനു–ഗണപതിയെപ്പോലെ; ബ്രോവവേ–രക്ഷിച്ചാലും; നിന്നുവിനാ–നീയല്ലാതെ; വേല്പുലു–ദൈവങ്ങൾ; എവരമ്മ–ആരാണ് ദേവി; അനാഥ രക്ഷകി; അഗതികളെ രക്ഷിക്കുന്നവളേ; ശ്രീകാമാക്ഷി. സുജനാഘമോചനി–സജ്ജനങ്ങളുടെ പാപത്തെ നശിപ്പിക്കുന്നവളേ; ശങ്കരി–ശുഭത്തെ ചെയ്യുന്നവളേ; ജനനി–അമ്മ (സംബോധനകൾ); പുരാണി–ആദിശക്തി; മയപൈ–കരുണയോടെ; വരാലു–വരങ്ങളെ; മാകനികി–ഞങ്ങൾക്ക്; രാജസി–തന്നു; ബ്രോചു–രക്ഷിച്ചാലും; രാജധരി–ചന്ദ്രനെ (ചന്ദ്രകല) ധരിച്ചവളേ! ത്യാഗരാജുനി ഹൃദയ സരോജവാസിനി–ത്യാഗരാജ ഹൃദയമാകുന്ന താമരയിൽ വസിച്ചവളേ; മുരാരി സോദരി–വിഷ്ണുസോദരി; പരാശക്തി; നന്നു–എന്നെ.

നിന്റെ മകനായ ഗണപതിയെപ്പോലെ (കരുതി) എന്നെ രക്ഷിക്ക; നീയല്ലാതെ വേറെ ഏതു ദൈവങ്ങളുണ്ട്? (ഇല്ലെന്നർത്ഥം) അനാഥരക്ഷകി! ശ്രീകാമാക്ഷി! സുജനാഘമോചനി; ശങ്കരി! ജനനി; പുരാണി! ദയയോടെ ഞങ്ങൾക്ക് വരങ്ങളെ ലഭിക്കമാറു അനുഗ്രഹിച്ച് രക്ഷിച്ചാലും, ചന്ദ്രകലാധരി! ത്യാഗരാജ ഹൃദയസരോജത്തിൽ വസിക്കുന്നവളേ! മഹാവിഷ്ണുവിന്റെ സോദരിയേ!

കാഞ്ചീപുരം കാമാക്ഷി ദേവിയെപ്പറ്റിയാണ് കീർത്തനം. പാഠഭേദം. ചരണം. പുരാണി എന്നിടത്തു പുരാന.

# 151

കേദാരഗൗളം–രൂപകം

പ. വേണുഗാന ലോലുനി ഗന
വേയി കന്നുലു ഗാവലെനേ (വേ)

അ. (അളി) വേണലെല്ല ദൃഷ്ടി ചുട്ടി
വേയുച്ചു ത്രൊക്കുചു രാഗ (വേ)

ച. വികസിത പങ്കജവദനലു
വിവിധ ഗതുല നാഡഗ
നൊകരി കൊകരു കരമുന നിഡി
യോര കനുല ജൂഡഗ
ശുകരവമുലുഗല തരുണലു
സൊഗസുഗാന ബാഡഗ
സകല സുതലു ത്യാഗരാജ
സഖുനി വേഡഗ വച്ചേ

വേണുഗാന ലോലുനി—വേണുഗാനത്തിൽ (പുല്ലാങ്കുഴൽ വായനയിൽ) പ്രിയമുള്ളവനെ; കന-കാണുവാൻ; വേയി—ആയിരം; കന്നുലു—കണ്ണുകൾ; ഗാവലെനു—വേണമായിരിക്കുന്നു; അളിവേണുലു—വണ്ടിന്റെ (കറുത്ത) മുടിയുള്ളവർ, സ്ത്രീകൾ; എല്ല—എല്ലാം; ദൃഷ്ടി—ദൃഷ്ടി, നോക്ക്; പട്ടിവേയുചു—വട്ടമിട്ട്. ചുററിട്ട്; മ്രൊക്കച്ചു—നമസ്കരിക്കുവാൻ, വന്ദിക്കുവാൻ; രാഗ—വന്നിരിക്കെ; വികസിത—പങ്കജ—വദനലു—വികസിച്ച താമരപോലെ ശോഭിക്കുന്ന മുഖമുള്ളവർ, വിവിധ ഗതുല നാഡഗ (വിവിധ ഗതുല + ആഡഗ)—പലവിധത്തിൽ ആടിക്കൊണ്ട്; നൊകരികൊകരു (ഒകരിക + ഒകരു) ഒരുവൾ മറെറാരുവളെ; കരമുന—കൈയിൽ; നിഡി—പിടിച്ച്; ഓരകനുല—ഇടക്കണ്ണിട്ട്; ജൂഡഗ—നോക്കി; ശുകരവമുലുഗല—കിളിമൊഴിമാരായ; തരുണലു—യുവതികൾ; സൊഗസുഗാന—ഭംഗിയായി മധുരമായി; ബാഡഗ—പാടവെ; സകലസുതലു—എല്ലാരെയുമൊത്തും; ത്യാഗരാജസഖുനി — ത്യാഗരാജന്റെ തോഴനെ; വേഡഗ—പ്രാർത്ഥിക്കുവാൻ, പൂജിക്കാൻ; വച്ചേ (വച്ചി)—വന്നു.

ഈ വേണുഗാനലോലനായ (ശ്രീ കൃഷ്ണ) നെ കാണുവാൻ കണ്ണുകൾ ആയിരം വേണമായിരിക്കുന്നു; സുന്ദരിമാർ (ഗോപസ്ത്രീകൾ) കണ്ണുകൊണ്ടുഴിഞ്ഞിട്ട് വന്ദിക്കുവാനെത്തുന്നു; വിടർന്ന താമരപോലെ ശോഭിക്കുന്ന മുഖമുള്ള യുവതികൾ പലവിധ താളഗതികളിൽ നൃത്തം ചെയ്തും ഒരുത്തിയുടെ കൈ വേറൊരുത്തി പിടിച്ചുകൊണ്ടും കടക്കണ്ണിട്ട് നോക്കിക്കൊണ്ടും കിളിയുടെ കണ്ഠമാധുര്യത്തോടെ പാടിക്കൊണ്ടും ഇവിടെ ജനതാസകലം ത്യാഗരാജന്റെ സഖിയായ വേണുഗോപാലനെ വന്ദിപ്പാൻ വരുന്നു.

ദൃഷ്ടിപട്ടിവേയുചു എന്നതിനു വേറൊരർത്ഥം കൽപിച്ചുകാണുന്നു. ദൃഷ്ടി—ദൃഷ്ടിദോഷം, പട്ടിവേയുചു-ചുററിട്ട് പരിഹരിക്കുക; ചില ആളുകൾ നോക്കിയാൽ ദൃഷ്ടിദോഷം പററി ചില ഉപദ്രവങ്ങളുണ്ടാകുമെന്നും അതിനു പരിഹാരമായി ആന്ധ്രദേശത്തിലെ ഗ്രാമീണരായ സ്ത്രീകൾ കയ്യിൽ കുറച്ചു ഉപ്പെടുത്ത് ബാധയേററുള്ള ആളുടെ തലക്കുചുററും കൈനടത്തി ഉപ്പു വലിച്ചെറിയുന്നു. അവരുടെ വാത്സല്യഭാജനമായ വേണുഗോപാലനെ ഗോപസ്ത്രീകൾ ദൃഷ്ടിദോഷ പരിഹാരമായി ഇങ്ങനെ ചെയ്തു.

ഒരിക്കൽ സ്വശിഷ്യനായ വീണാകുപ്പയ്യരുടെ അഭ്യർത്ഥനയനുസരിച്ച് സ്വാമികൾ മദ്രാസിലുള്ള അദ്ദേഹത്തിന്റെ ഗൃഹത്തിൽ ചെല്ലുകയുണ്ടായി; ചൈത്രപൗർണ്ണമി ദിവസമായിരുന്നു. ഭംഗിയായി അലങ്കരിച്ച രാധാസമേതനായ വേണുഗോപാലന്റെ വിഗ്രഹവും പൂജയും ഭജനവും കേട്ടും കണ്ടും ആനന്ദഭരിതനായി സ്വാമികൾ ഈ കീർത്തനം പാടിയെന്നു ഐതിഹ്യമുണ്ട്.

അല്ലയോ സീതാപതേ! എത്രയെത്രകാര്യങ്ങളിൽ (അവസരങ്ങളിൽ) പതിന്നാലു ലോകങ്ങൾക്കും നീയല്ലാതെ വേറെ ആരാണു ഗതി? ദേവന്മാരും മുനിമാരും ശുകൻ, സനകൻ, സനന്ദൻ, നാരദൻ ബ്രഹ്മാവു് ശിവൻ, ദേവേന്ദ്രൻ എന്നിവർക്കും ത്യാഗരാജനുമെല്ലാം നീയല്ലാതെ (വേറെ ആരാണു ഗതി?)

'വേമാരലക' എന്ന പദത്തിന് 'എത്ര ആലോചിച്ചു നോക്കിട്ടും' എന്ന അർത്ഥം തമിഴ് തർജ്ജമയിൽ കാണുന്നു.

## 154

സഹാന—ആദി

പ. വന്ദനമു രഘുനന്ദന! സേതു
ബന്ധന! ഭക്തചന്ദന! രാമ (വന്)

അ. ശ്രീമദാ നാതോ വാദമാ നേ
ഭേദമാ യിദി മോദമാ രാമ (വന്)

ച. വേഗരാ കരുണാസാഗര! ശ്രീ
ത്യാഗരാജഹൃദയാഗാര! രാമ (വന്)

വന്ദനമു—നമസ്കാരം; രഘുനന്ദന; സേതുബന്ധന—സേതുബന്ധനം ചെയ്യുവനേ! ഭക്തചന്ദന—ഭക്തന്മാർക്കു ചന്ദനം പോലെ ശീതളകാരവനേ! രാമ! ശ്രീമദാ—ഐശ്വര്യത്തെ തരുന്നവനേ! നാതോ വാദമാ—എന്നോടു പിണക്കമാണോ? നേ ഭേദമാ—ഞാൻ വേറെയാണോ? ഇദി മോദമാ—ഇതു സന്തോഷമാണോ? രാമ! വേഗരാ—വേഗത്തിൽ. കരുണാസാഗര—കരുണക്കടലേ! ശ്രീത്യാഗരാജഹൃദയാഗാര—ത്യാഗരാജഹൃദയത്തിൽ വസിക്കുന്നവനേ! രാമ!

അല്ലയോ രഘുനന്ദന! നമസ്കാരം. സേതുബന്ധനം ചെയ്യുവനേ! ഭക്തന്മാർക്കു ചന്ദനംപോലെ ഹൃദ്യനായവനേ! ശ്രീകര! എന്നോടു് അങ്ങേക്കു പിണക്കമോ? ഞാൻ അന്യനാണോ? ഇതു് (പിണക്കം) സുഖകരമാണോ? അല്ലയോ ദയാപയോധേ വേഗത്തിൽ വന്നാലും. ത്യാഗരാജഹൃദയത്തിൽ കുടികൊള്ളുവനേ!

ശ്രീരാമ ഭക്തവിജയത്തിൽനിന്നു്. ഏഴു ചരണങ്ങളുള്ളതിൽ ഒടുവിലത്തേതാണു ചേർത്തതു്.

## 155

സാമ—ആദി

പ. ശാന്തമുലേക സൗഖ്യമുലേദു
സാരസദള നയന! (ശാ)

അ. ദാന്തുനികൈന വേദാന്തുനികൈന (ശാ)

ച. ദാരസുതധനധാന്യമുലുണ്ടിന
സാരെക ജപതപസമ്പദഗല്ഗിന

ശോഭില്ലു-ശോഭിക്കുന്നതായ; സപ്തസ്വരസുന്ദരുല-സപ്തസ്വരങ്ങളാകുന്ന സുന്ദരിമാരെ; ഭജിംപവേ-ഭജിച്ചാലും; മനസാ-അല്ലയോ മനസേ! നാഭീഹൃത് കണ്ഠ രസന നാസാദുല-നാഭി, ഹൃദയം (വക്ഷസ്സ്), തൊണ്ട, നാവ്, മൂക്ക് എന്നിവ; അന്ദു— എന്നിവകളിൽ ധര-ഭൂവി; ഋക്സാമാദുലലോ-ഋക്, സാമം മുതലായ വേദങ്ങളിൽ; വര-ശ്രേഷ്ഠമായ; ഗായത്രീ-ഗായത്രീമന്ത്രം; ഹൃദയമുന-ഹൃദയത്തിൽ; സുരഭൂസുര മാനസമുന-ദേവന്മാരുടെയും ബ്രാഹ്മണരുടെയും മനസ്സിൽ; ശുഭ-മംഗളമായ; ത്യാഗരാജുനിയെഡ-ത്യാഗരാജനിൽ.

പല്ലവിയും അനുപല്ലവിയും ചേർത്തു അന്വയിക്കണം.

നാഭി, നെഞ്ച്, കണ്ഠം, നാവ്, മൂക്ക് എന്നിവയിൽ (ഉത്ഭവിച്ച്) പ്രകാശിക്കുന്ന ഏഴ് സ്വരങ്ങളാകുന്ന സുന്ദരിമാരെ സ്തുതിച്ചാലും മനസ്സേ; ലോകത്തിൽ ഋക്, സാമം എന്നീ വേദങ്ങളിലും വിശിഷ്ടമായ ഗായത്രി മന്ത്രത്തിന്റെ ഹൃദയത്തിലും ദേവന്മാരുടെയും ബ്രാഹ്മണരുടെയും മനസ്സിലും ശുഭനായ ത്യാഗരാജനിലും (പ്രകാശിക്കുന്ന)

ഈ കീർത്തനത്തിലെ ത്യാഗരാജൻ തിരുവയ്യാർ ക്ഷേത്രത്തിലെ ദേവനാണ്. നാദതനുമനിശം എന്ന കീർത്തനത്തിലെ സാരവും സ്മരിക്കുക.

## 159

### പന്തുവരാളി-രൂപകം

പ. ശംഭോ! മഹാദേവ! ശങ്കര! ഗിരിജാരമണ! (ശം)

അ. ശംഭോ മഹാദേവ! ശരണാഗത ജനരക്ഷക!
അംഭോരുഹലോചന! പദാംബുജഭക്തിം ദേഹി (ശം)

ച. പരമദയാകര! മൃഗധരധര! ഗംഗാധര ധരണീ
ധരഭൂഷണ! ത്യാഗരാജ ഹൃദയനിവേശ!
സുരബൃന്ദ കിരീടമണി വരനീരാജിതപദ! ഗോ-
പുരവാസ! സുന്ദരേശ! ഗിരീശ! പരാത്പര! ഭവഹര (ശം)

ശംഭോ! മഹാദേവ! ശങ്കര! പാർവ്വതീപതേ!
ആശ്രിത (ഭക്ത)രെ സംരക്ഷിക്കുന്നവനേ! താമരക്കണ്ണ!

നിൻ പാദസേവ ചെയ്യാനുള്ള ഭക്തിയെ തന്നാലും.

ഏറ്റവും ദയയുള്ളവനായ നിന്തിരുവടി. തലയിൽ) ചന്ദ്രനെയും ഗംഗയെയും ധരിച്ചവൻ; ആദിശേഷനെ ആഭരണമായി അണിഞ്ഞവൻ; ത്യാഗരാജന്റെ ഹൃദയത്തിൽ വസിക്കുന്നവൻ; (നമസ്കരിക്കുന്ന) ദേവന്മാരുടെ കിരീടത്തിലെ രത്നങ്ങളാൽ ഉഴിയപ്പെട്ടു ശോഭിക്കുന്ന കാലടികളുള്ളവൻ; കോവൂർ ക്ഷേത്രത്തിൽ വസിക്കുന്നവൻ; സുന്ദരേശൻ; കൈലാസപതി; പരാത്പരൻ; സംസാരക്ലേശത്തെ ഇല്ലാതാക്കുന്നവൻ

കോവൂർ പഞ്ചരത്നങ്ങളിൽ ഒന്നാണിത്.

ച. പനസ നാരികേളാദി ജംബൂ
ഫലമുലാരഗിഞ്ചി
ഘനതരമ്പുനനു മഹിപൈ പദമുലു
ഘല്ലുഘല്ലു നനുഞ്ചി
അനയമു ഹരിചരണ യുഗമുലനു
ഹൃദയാംബുജമുന നുഞ്ചി
വിനയമുന ത്യാഗരാജവിനുതുഡു
വിവിധ ഗതുല ധളം ഗുമനി വെഡലിന (ശ്രീ)

ശ്രീ ഗണപതിനി–ശ്രീഗണപതിയെ; സേവിമ്പരാരേ–തൊഴുവാൻ; ശ്രിതമാനവുലാ–ആശ്രിതന്മാർ, ഭക്തന്മാർ; രാ–വരുവിൻ; വാഗധിപാദി–ബ്രഹ്മാവ് മുതലായവർ; സുപൂജലകൊനി–പൂജയെ സ്വീകരിച്ച്; ബാഗ–നല്ലവണ്ണം; നടിയുചു–നൃത്തം ചെയ്തു; വെഡലിന–പുറപ്പെട്ട; പനസ–നാരികേളാദി ജംബൂ ഫലമുലു–ചക്കപ്പഴം, നാളികേരം, ഞാവൽപഴം, മുതലായവ; ആരഗിഞ്ചി–ഭുജിച്ച്; ഘനതരമ്പുനനു–കനത്തോടെ; മഹിപൈ–ഭൂമിയിൽ; പദമുലു–കാലടികളെ; ഘല്ലു ഘല്ലു നനു–'ഘൽ, ഘൽ' എന്ന്; ഉഞ്ചി–വെച്ച്; അനയമു–എല്ലായ്പോഴും; ഹരി ചരണ യുഗമുലനു–വിഷ്ണുവിന്റെ പാദങ്ങളെ; ഹൃദയാംബുജമുന–മനസ്സാകുന്ന താമരയിൽ; ഉഞ്ചി–വെച്ച്; വിനയമുന–വിനയത്തോടെ; ത്യാഗരാജവിനുതുഡു–ത്യാഗരാജൻ വന്ദിച്ചവനായ, പല ഗതികളിലും; ധളം ഗുമനി–ധലംഗ് + അനി. ധലംഗ്–[illegible]; അനി–അങ്ങനെ; വെഡലിന–പുറപ്പെട്ട

ഭക്തന്മാരേ! ഗണപതിയെ തൊഴുവാൻ വരുവിൻ. ബ്രഹ്മാദി ദേവന്മാർ അർപ്പിച്ച പൂജയെ സ്വീകരിച്ചുകൊണ്ട് ഭംഗിയിൽ നൃത്തം ചെയ്തുകൊണ്ട് എഴുന്നള്ളുന്ന ശ്രീഗണപതിയെ ചക്കപ്പഴം, നാളികേരം, ഞാവൽപഴം മുതലായവയെ ഭക്ഷിച്ച് കാലടികളെ 'ഘൽ ഘൽ' എന്നു കനത്തോടെ ഭൂമിയിൽ വെച്ചുകൊണ്ടും എപ്പോഴും ശ്രീഹരിയുടെ പാദങ്ങളെ സ്മരിച്ചുകൊണ്ടും വിനയത്തോടുകൂടി ത്യാഗരാജൻ പൂജിക്കുന്ന ശ്രീ ഗണപതിയെ പലവിധ താളഗതികളിൽ ആടി വരുമ്പോൾ....

ഈ കീർത്തനം പ്രഹ്ളാദ ഭക്തിവിജയത്തിൽ നിന്നാണ്.

പല്ലവിയിൽ സേവിമ്പരാരേ എന്ന പാഠഭേദം.

അനുപല്ലവിയിൽ വാഗധിപ

ചരണത്തിൽ ഹരിചരണയുഗ എന്നിടത്തു ശിവചരണയുഗ.

## 162

കാനഡ–രൂപകം

പ. ശ്രീനാരദ! നാദസരസീരുഹ ഭൃംഗ! ശുഭാംഗ! (ശ്രീ)

അ. ദീനമാനരക്ഷക! ജഗദീശ! ഭേശസങ്കാശ! (ശ്രീ)

ച. വേദജനിത വരവീണാവാദന തത്വജ്ഞ!
ഖേദകരത്രിതാപഹര രഹിത! ഖേചരവിനുത
യാദവകുലജാപ്ത! സദാമോദഹൃദയ! മുനിവര്യ!
ശ്രീദ! ത്യാഗരാജവിനുത! ശ്രീകര! മാംപാലയ (ശ്രീ)

ശ്രീനാഥ! ഭഗവൻ, താമരാകുന്ന താമരയെ വിടർത്തുന്ന വണ്ടുപോലെ ആയവനേ! മംഗളമൂർത്തേ! താണ്ഡവത്തെ (കൃഷ്ണപ്പുന്നവത്തെ) മാനിക്കുന്ന കാക്കുന്നവനേ! ലോകേശ! ചന്ദ്രനെപ്പോലെ കാന്തിയുള്ളവനേ! വേദത്തിൽനിന്നു ജനിച്ച ശ്രേഷ്ഠമായ വീണ വായിക്കുന്നതിന്റെ തത്ത്വം അറിഞ്ഞവനേ!

മൂന്നുവക (താപത്രയം) ദുഃഖങ്ങളെ ഇല്ലാതാക്കുന്നവനേ! ദേവന്മാരാൽ വന്ദിക്കപ്പെടുന്നവനേ! ശ്രീകൃഷ്ണദേവന്റെ മിത്രമായവനേ! സദാ ആനന്ദം നിറഞ്ഞമനസ്സോടു കൂടിയവനേ! മുനിശ്രേഷ്ഠ! ഐശ്വര്യത്തെ കൊടുക്കുന്നവനേ! ത്യാഗരാജൻ വണങ്ങുന്നവനേ! ശുഭത്തെ ചെയ്യുന്നവനേ! എന്നെ രക്ഷിച്ചാലും.

താപത്രയം: ആധ്യാത്മികം (പരമാത്മാവിനെ സംബന്ധിച്ചത്), ആധിഭൌതികം (പഞ്ചഭൂതങ്ങളിൽ നിന്നുണ്ടാവുന്നത്); ആധിദൈവികം (ദൈവഗത്യാ ഉണ്ടാവുന്നത്)

## 163

കാപിനാരായണി—ആദി

പ. സരസ സാമദാന ഭേദദണ്ഡചതുര
സാടി ദൈവമെവരേ ബ്രോവവേ (സ)

അ. പരമ ശാംഭവാഗ്രേസരുണ്ഡനുചു
ബല്ക രാവണുഡു തെലിയലേകപോയെ (സ)

ച. ഹിതവുമാടലെന്തോ ബാഗബല കിതിവി
സതതഗാനയോദ്ധ്യ നിച്ചുനണ്ടിവി
നത സഹോദരുനി രാജുജേസി രാക
ഹതമുജേസിതിവി ത്യാഗരാജനുത (സ)

സരസ സാമദാനഭേദ ദണ്ഡചതുര—സാമം, ദാനം, ഭേദം, ദണ്ഡം (എന്ന ചതുരുപായങ്ങളെ) സരസമായി (സന്ദർഭോചിതമായി) പ്രയോഗിക്കുന്നതിൽ സമർത്ഥനായവനേ! സാടി ദൈവമെവരേ ബ്രോവവേ—എന്നെ രക്ഷിക്കുവാനുള്ള ദൈവം നിന്തിരുവടി തന്നെയാണ്. പരമശാംഭവാഗ്രേസരുഡു—ശിവഭക്തന്മാരിൽ അഗ്രേസരൻ, അനചു+ബല്ക+രാവണുഡു—എന്നു പറയുന്ന രാവണൻ, തെലിയലേക പോയെ—അറിവാൻ കഴിഞ്ഞില്ല. ഹിതവു—ഇഷ്ടപ്പെടുന്ന, ഹൃദ്യമായ, മാടലു—വാക്കുകൾ, എന്തോ—വളരെ, ബാഗ—നന്നായി, ഭംഗിയായി, ബല്കിതിവി (പല്കിതിവി) പറഞ്ഞു. സതതഗാനിച്ചുനണ്ടിവി (സതതഗൻ+ഇച്ചുനണ്ടിവി) ശാശ്വതമായി ഞാൻ നിനക്കു തരുന്നു എന്നു പറഞ്ഞു.) അയോദ്ധ്യ—അയോദ്ധ്യരാജ്യം, നതസഹോദരുനി—അഭയം പ്രാപിച്ച സഹോദരനെ, രാജുജേസി—രാജാവാക്കി ചെയ്തിട്ട്. രാക—വരാതിരുന്നിട്ട് (കീഴടങ്ങാതിരുന്നിട്ട്), ഹതമുജേസിതിവി—വധിച്ചിട്ടുണ്ട്. ത്യാഗരാജനുത!

സാമദാനഭേദദണ്ഡങ്ങളെ സമയോചിതമായി പ്രയോഗിക്കുവാൻ സമർത്ഥനായവനേ! എന്നെ രക്ഷിക്കുവാനുള്ള ദൈവം നിന്തിരുവടി തന്നെ. (മറ്റാരുമല്ല) ശിവഭക്തന്മാരിൽ അഗ്രഗണ്യനായ രാവണൻപോലും ഇതറിഞ്ഞില്ല. നിന്തിരുവടി രാവണനു ഹിതോപദേശം (സാമം) ചെയ്തു. അയോദ്ധ്യ കൊടുക്കാമെന്നു പറഞ്ഞു (ദാനം), വിഭീഷണനെ ലങ്കാധിപനായി അഭിഷേകം ചെയ്തു (ഭേദം), രാവണനെ വധിക്കുകയും ചെയ്തു.

## 165

ആരഭി—ആദി.

പ. സാധിഞ്ചെനെ ഓ മനസാ (സാ)

അ. ബോധിഞ്ചിന സന്മാർഗ്ഗ വചനമുല
ബൊങ്കു ജേസി താ ബട്ടിന പട്ടു (സാ)

സാധിഞ്ചെനെ—സാധിച്ചു; ഓമനസാ—അല്ലയോ മനസ്സേ; ബോധിഞ്ചിന—ഉപദേശിച്ച; സന്മാർഗ്ഗവചനമുല—സന്മാർഗ്ഗ(ത്തിൽ ജീവിതം നയിക്കാനുള്ള)വാക്കുകളെ; ബൊങ്കുജേസി—ലംഘിച്ചിട്ട് മിഥ്യയാക്കിയിട്ട്; താ— അവൻ; പട്ടിന പട്ടു—പിടിച്ചപിടി.

അല്ലയോ മനസ്സ, താനു ഉൽബോധനചെയ്ത സന്മാർഗ്ഗ ജീവിതത്തിനുള്ള സദുപദേശങ്ങളെ താൻ തന്നെ ലംഘിച്ചു താൻ (ഭഗവാൻ) പിടിച്ച പിടിയെ സാധിച്ചു.

ച. സമയാനികി തഗു മാടലാഡെനെ

സമയാനികി + തഗു— (ആ) സമയത്തിനു യോജിച്ചതു; മാടലാഡെനെ(മാ ട്ലു + ആഡെന + എ) വാക്കു പറഞ്ഞു;

ച. 1 ദേവകി വസുദേവുല നേഗിഞ്ചിനടു (സമ)
2 രംഗേശുഡു സദ്ഗംഗാ ജനകുഡു
സംഗീത സാമ്പ്രദായകുഡു (സമ)
3 ഗോപീ ജനമനോരഥ മൊസംഗ ലേകനെ
ഗേലിയു ജേസേ വാഡു

ദേവകി വസുദേവുലനു—ദേവകിയും വസുദേവനും; നേഗിഞ്ചിന + അട്ടു—കഷ്ടത്തിലാക്കപ്പെട്ട; രംഗേശുഡു—ലോകമാകുന്ന രംഗത്തിന്റെ നായകൻ; സദ്ഗംഗാ ജനകുഡു—ദിവ്യമായ ഗംഗയെ ഉത്ഭവിപ്പിച്ചവൻ; സംഗീത സാമ്പ്രദായകുഡു—സംഗീത സമ്പ്രദായ ജ്ഞാനമുള്ളവൻ; ഗോപീജനമനോരഥ—ഗോപികളുടെ ആഗ്രഹത്തെ; ഒസംഗലേകനെ—കൊടുക്കാതെ; ഗേലിയു—പരിഹാസവും; ചേസേവാഡു—ചെയ്യുവൻ. (ഗോപികളുടെ മോഹം സാധിപ്പിക്കാൻ കഴിഞ്ഞില്ലെന്നു മാത്രമല്ല അവരെ പരിഹസിക്കുകയും കൂടി ചെയ്യുവൻ.

4 വനിതല സദാ സൊക്കജേയുചുനു
മ്രൊക്കജേസെ പരമാത്മുഡു ഇയ്യഗാക (സമ)
യശോദ തനയുഡഞ്ചു മുദമ്മുനനു
മുദ്ദു പെട്ടനവ്വുചുണ്ഡു ഹരി (സമ)

വനിതല—സ്ത്രീകളെ; സദാ; സൊക്കജേയുചുനു—ഉന്മത്തരാക്കി, മോഹിപ്പിച്ചു; മ്രൊക്കജേസ — (തന്നെ) വണങ്ങിപ്പിക്കുക; പരമാത്മുഡു—പരമാത്മാവ്; ഇയ്യഗാക—അതുമാത്രമല്ല (സ്ത്രീകളെ തന്നിൽ എപ്പോഴും മോഹമുണ്ടാക്കുകയും അവരെക്കൊണ്ട് തന്നെ നമസ്കരിപ്പിക്കുകയും ചെയ്യു പരമാത്മാവു കൂടാതെ).

സീതമ്മ–സീതാദേവി, മായമ്മ–എന്റെ അമ്മ, ശ്രീരാമുഡു–ശ്രീരാമൻ, മാ–എന്റെ, തണ്ഡ്റി–അച്ഛൻ, വാതാത്മജ–ഹനുമാൻ, സൗമിത്രി–ലക്ഷ്മണൻ, വൈനതേയൻ–ഗരുഡൻ, രിപുമർദ്ദനൻ–ശത്രുഘ്നൻ, ധാത–ബ്രഹ്മാവ്, ഭരതാദുലു–ഭരതൻ മുതലായവർ, സോദരുലു–സഹോദരന്മാർ, മാകു–എനിക്ക്, ഓ മനസാ–അല്ലയോ മനസ്സേ. പരമേശ (ശിവൻ), വസിഷ്ഠ, പരാശര, നാരദ ശൗനക ശുക എന്ന മഹർഷിമാർ, സുരപതി (ഇന്ദ്രൻ), ഗൗതമൻ, ലംബോദരൻ (ഗണപതി) ഗുഹൻ (സുബ്രഹ്മണ്യൻ) സനകാദി (മുനിമാർ), ധരണിജ ഭൂമിയിൽ പിറന്ന, ഭാഗവതാഗ്രേസരുലു–ഭാഗവത് ശ്രേഷ്ഠന്മാർ, എവരോ–ആരെല്ലാമുണ്ടോ, വാരെല്ലരു–അവരെല്ലാം, വരത്യാഗരാജുനികി–ശ്രേഷ്ഠനായ ത്യാഗരാജന്, പരമബാന്ധവുലു ഉറ്റബന്ധുക്കളാകുന്നു, ഓ മനസാ–അല്ലയോ മനസ്സേ!

ശോഭാനോജ്ജ്വല വാത്സല്യ ഭാവമാണ് ഈ കീർത്തനത്തിൽ. സ്വാമികൾ താൻ ശ്രീരാമസ്വാമിയുടെ കുടുംബാംഗമാണെന്ന് ഭാവിക്കുന്നു.

പല്ലവിയിൽ മാ തണ്ഡ്റി എന്ന പാഠഭേദം.

ഈ കീർത്തനം സൂര്യകാന്ത (17–ാം മേള കർത്താ) ജന്യമായും പാടി വന്നിരുന്നു.

## 167

ഖമാസ്–ദേശാദി

പ. സീതാപതീ നാ മനസുന
സിദ്ധാന്തമനി യുന്നാനുരാ (സീ)

അ. വാതാത്മജാദുല ചെന്തനു
വണ്ണീഞ്ചിന നീ പലുകുലെല്ല (സീ)

ച. പ്രേമജൂചി നാപൈ പെദ്ദമനസുജേസി
നീ മഹിമലെല്ല നിജമാര ജൂപി
ഈ മഹിനി മേമേടി കന്നാട
രാമചന്ദ്ര! ത്യാഗരാജവിനുത!

സീതാപതീ–സീതാപതേ! നാ മനസുന–എന്റെ മനസ്സിൽ; സിദ്ധാന്തമനി–നിശ്ചയമായിട്ട് ഉറച്ചിട്ട്; ഉന്നാനുരാ–ഇരിക്കുന്നു; വാതാത്മജാദുല–ഹനുമാൻ മുതലായവർ; ചെന്തനു–സമീപത്തിൽ; വർണ്ണിഞ്ചിന–പറഞ്ഞ; നീ–നിന്റെ; പലുകലെല്ല (പലുകലു + എല്ല) വാക്കുകളെല്ലാം; പ്രേമജൂചി–കരുണയോടെ നോക്കി; നാപൈ–എന്നെ, എന്നിൽ; പെദ്ദമനസുജേസി–മഹാമനസ്സോടുകൂടെ; നീ മഹിമലെല്ല–നിന്റെ മാഹാത്മ്യമെല്ലാം; നിജമാര–വളരെ, വിശദമായി; ജൂപി–കാണിച്ചു; ഈ മഹിനി–ഈ ലോകത്തിൽ; മേമേടികി–പേടിയെന്തിന്; അന്നാട–എന്നു പറഞ്ഞ വാക്കിനെ രാമചന്ദ്ര–അല്ലയോ രാമചന്ദ്ര! ത്യാഗരാജവിനുത!

## 169

ചക്രവാകം—രൂപകം

പ. സുഗുണമുലെ ചെപ്പുകൊണ്ടി
സുന്ദര രഘുരാമ!

അ. വഗലെറുംഗലേക ഇടു
വത്തുവനുചു ദുരാസചേ (സു)

ച. സ്നാനാദി സുകർമംബുലു
വേദാധ്യയനമുലെറുഗ
ശ്രീനായക! ക്ഷമിയിഞ്ചുമു
ശ്രീ ത്യാഗരാജനുത! (സു)

സുഗുണമുലെ–സദ്ഗുണങ്ങളെ; ചെപ്പുകൊണ്ടി–പറഞ്ഞു (പ്രകീർത്തിച്ചു) കൊണ്ടിരുന്നു; സുന്ദര രഘുരാമ–വഗലു–ചതികൾ, കാപട്യങ്ങൾ; എറുംഗലേക–അറിയാതെ; ഇടു–ഇവിടെ; വത്തുവനുചു–വരുമെന്ന്; ദുരാസചേ–ദുരാഗ്രഹം കൊണ്ട്; സ്നാനാദി സുകർമംബുലു–തീർത്ഥസ്നാനം മുതലായ പുണ്യകർമങ്ങൾ വേദാധ്യയനമുലെറുഗ–വേദപാരായണം മുതലായവ ഞാൻ അറിയുന്നില്ല ശ്രീ നായക–ലക്ഷ്മീപതേ; ക്ഷമിയിഞ്ചുമു–ക്ഷമിച്ചാലും; ശ്രീ ത്യാഗരാജനുത ശ്രീ പരമേശ്വരനാൽ സ്തുതിക്കപ്പെട്ടവനേ!

പല്ലവിയും അനുപല്ലവിയും ചേർത്തു അന്വയിക്കണം.

അല്ലയോ സുന്ദരനായ രഘുരാമ! ലക്ഷ്മീപതേ! നിന്റെ കാപട്യമൊന്നും അറിയാതിരുന്നതിനാൽ (ഇങ്ങനെ ചെയ്താൽ) നീ ഇവിടെ (എന്റെ അടുക്കൽ) വരുമെന്നുള്ള അത്യാഗ്രഹംകൊണ്ടു നിന്റെ സദ്ഗുണങ്ങളെ പാടിക്കൊണ്ടിരുന്നു; തീർത്ഥസ്നാനം മുതലായ സൽകർമങ്ങളോ വേദപാരായണമോ ഒന്നും എനിക്കറിഞ്ഞുകൂടാ. ക്ഷമിച്ചാലും! ശ്രീ ത്യാഗരാജനുത!

ചരണം രണ്ടാമത്തെ വരി വേദാധ്യയനംബുലെറുഗ എന്ന പാഠഭേദമുണ്ട്.

## 170

ഖമാസ്—രൂപകം

പ. സുജന ജീവന! സുഗുണഭൂഷണ! രാമ (സു)

അ. ഭുജഗഭൂഷണാർച്ചിത! ബുധജനാവനാത്മ
ജവന്ദിത ശ്രിതചന്ദന ദശകണ്ഠമദന (സു)

ച. ചാരുനേത്ര! ശ്രീകളത്ര! ശ്രീരമ്യഗാത്ര!
താരകനാമ! സുചരിത്ര! ദശരഥപുത്ര!
താരകാധിപാനന! ധർമപാലക!
താരയ രഘുവര! നിർമല! ത്യാഗരാജനുത! (സു)

# 172

**കല്യാണി—ആദി**

പ. സുന്ദരി നീ ദിവ്യരൂപമുനു ജൂഡ
തനകു ദൊരികെനമ്മ (സു)

അ. മന്ദഗമനി! നീ കടാക്ഷ ബലമോ
മുന്ദടി പൂജാഫലമോ ത്രിപുര! (സു)

ച. കലിയിലോ ദീനരക്ഷകിയനി സക
ലഗിരീന്ദ്രനാവുന പൊഗഡുദുരമ്മ
സലളിത ഗുണ കരുണാസാഗരി നീ
സാടിയെവരമ്മ?
അലസി വച്ചിതി നന്ദുക നാ മനസു
ഹായി ജെന്ദുനയനി യുണ്ഡഗ മരി
കലകലമനി സുരസതുലു വരുസഗാ
ഗൊലുചു ശുക്രവാരപു ദൃഷ്ട്യ ത്രിപുര (സു)



സുന്ദരി—അല്ലയോ ത്രിപുരസുന്ദരീദേവി! നീ—നിന്റെ ദിവ്യരൂപമുന—ദിവ്യമായ രൂപത്തെ; ജൂഡ—കാണുവാനായി, തനകു—എനിക്ക, ദൊരികെ—കിട്ടി ലഭിച്ചു. അമ്മ! മന്ദഗമന—മന്ദഗമനേ! സാവധാനത്തിൽ നടക്കുന്നവളേ! നീ കടാക്ഷ നിന്റെ കടാക്ഷത്തിന്റെ, ബലമോ—ബലമാണോ ശക്തികൊണ്ടാണോ, മുന്ദടി—മുമ്പത്തെ, പൂജാഫലമോ—പൂജാഫലത്താലാണോ? ത്രിപുരസുന്ദരി! കലിയിലോ—കലിയുഗത്തിൽ, ദീനരക്ഷകിയനി—കഷ്ടപ്പെടുന്നവരെ രക്ഷിക്കുന്നവൾ എന്ന, സകലഗിരീന്ദ്രനാവുന—മനുഷ്യർ യോഗം ചേർന്നിട്ടെല്ലാം. പൊഗഡുദുര—സ്തുതിക്കുന്നു അമ്മ! സലളിതഗുണ കരുണാസാഗരി—സദ്ഗുണങ്ങളും നിറഞ്ഞ കരുണക്കടലേ, നീ സാടിയെവരു, അമ്മ—നിനക്ക തുല്യമായി ആരുണ്ട് അമ്മേ! അലസി വച്ചിതിനന്ദുക—തളർന്നു വന്നിട്ടുള്ള. നാമനസു എന്റെ മനസ്സ്. ഹായി—സൗഖ്യം ചെന്ദുനാ—കിട്ടുക, യനി(എന്നി) എന്ന, ഉണ്ഡഗ-ഇരിക്കുന്ന, മരി—വീണ്ടും വീണ്ടും, കലകല—കോലാഹലത്തോടെ, സുരസതുലു, ദേവസ്ത്രീകൾ, വരുസഗാ—വരിവരിയായി, ഗൊലുചു—സ്തുതിക്കുന്ന, ശുക്രവാരപു—വെള്ളിയാഴ്ചയിൽ, ദൃഷ്ടു—അരികെയായ, (ത്രിപുരസുന്ദരി)

അല്ലയോ ത്രിപുരസുന്ദരിയമ്മേ! നിന്റെ ദിവ്യരൂപത്തെ ദർശിക്കുവാൻ അവസരം ലഭിച്ചു മന്ദഗമനേ! ഇതു (ദർശനം ഉണ്ടായതു) നിന്റെ കടാക്ഷം കൊണ്ടാണോ, ഞാൻ മുമ്പു ചെയ്ത പൂജാഫലത്താലോ?

ഈ കലിയുഗത്തിൽ കഷ്ടപ്പെടുന്നവരെ കാത്തു രക്ഷിക്കുന്ന അമ്മ എന്നു ജനങ്ങളും ഒന്നാകെ കൂടിയിട്ടെല്ലാം നിന്നെ പുകഴ്ത്തുന്നു. സദ്ഗുണങ്ങളും നിറഞ്ഞ കരുണക്കടലേ! നിനക്ക തുല്യമായി ആരുണ്ട്? ക്ഷീണിച്ചു വന്നിട്ടുള്ള എന്റെ മനസ്സിനു സൗഖ്യം കിട്ടുമെന്നു വിചാരിച്ചു ഇരിക്കെ ദേവസ്ത്രീകൾ വരിയായി കലപലശബ്ദത്തോടെ വെള്ളിയാഴ്ച ദർശനത്തിനു നില്ക്കുന്ന തൊഴുന്ന കാഴ്ച (എനിക്കു ലഭിച്ചു)

## 174

ധന്യാസി — ആദി

പ. സംഗീതജ്ഞാനമു ഭക്തിവിനാ
സന്മാർഗ്ഗമു ഗലദേ? ഓ മനസാ (സം)

അ. ഭൃംഗിനടേശ സമീരജ ഘടജ മ-
തംഗ നാരദാദുലു പാസിഞ്ചേ (സം)

ച. ന്യായാന്യായമു ദെലുസുനു ജഗമുലു
മായാമയമനി ദെലുസുനു ദുർഗ്ഗുണ
കായജാദിഷഡ്രിപുല ജയിഞ്ചേ
കാര്യമു ദെലുസുനു ത്യാഗരാജുനികേ (സം)

സംഗീതജ്ഞാനമു—സംഗീതജ്ഞാനം, ഭക്തി, വിനാ—അല്ലാതെ, സന്മാർഗ്ഗമു—നല്ലവഴി (മോക്ഷോപായം) ഗലദേ—ഉണ്ടാകുമോ? മനസാ—അല്ലയോ മനസ്സേ; ഭൃംഗിനടേശ സമീരജ ഘടജ മതംഗനാരദാദുലു പാസിഞ്ചേ—ഭൃംഗിമുനി, ശിവൻ, ഹനുമാൻ, അഗസ്ത്യൻ, മതംഗമുനി, നാരദൻ മുതലായവർ ഉപാസിച്ചതായ, ന്യായാന്യായമു ദെലുസുനു—ന്യായമേത്? അന്യായമേത്? എന്നറിയുന്ന, ജഗമുലു മായാമയമനി ദെലുസുനു—ലോകം മായയാണെന്നറിയുന്ന, ദുർഗ്ഗുണ കായജാദി ഷഡ്രിപുല ജയിഞ്ചേ—ദുർഗ്ഗുണങ്ങളും മോഹത്തിൽനിന്നുണ്ടായതുമായ ആറു ശത്രുക്കളെ (കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം) ജയിപ്പാനുള്ള കാര്യം—വഴി, ദെലുസുനു—അറിയുന്ന, ത്യാഗരാജുനികേ—ത്യാഗരാജന്.

അല്ലയോ മനസ്സേ, ഭൃംഗി, ശിവൻ, ഹനുമാൻ, അഗസ്ത്യൻ, മതംഗൻ, നാരദൻ മുതലായവർ ഉപാസനചെയ്ത സംഗീതവും ഭക്തിയും കൂടാതെ (വേറെ) നല്ലവഴി (മോക്ഷപ്രാപ്തി) ഉണ്ടാകുമോ? ന്യായമേതെന്നും അന്യായമേതെന്നും അറിഞ്ഞും, ലോകം മായാമയവും മിഥ്യയുമാണെന്നറിഞ്ഞും, ദേഹാഹമെന്ന ബോധത്താലുണ്ടായതും ദുർഗ്ഗുണങ്ങളുമായ ആറു ശത്രുക്കളെ ജയിക്കുന്ന കാര്യം അറിഞ്ഞവനുമായ ത്യാഗരാജന് (സംഗീതജ്ഞാനവും ഭക്തിയും അല്ലാതെ സന്മാർഗ്ഗമുണ്ടാകുമോ?)

പാഠഭേദം. ചരണം വരി 2. മായാമയമനേ.

## 175

മുഖാരി — ദേശാദി

പ. സംഗീതശാസ്ത്രജ്ഞാനമു
സാരൂപ്യ സൌഖ്യദമേ മനസാ (സം)

അ. ശൃംഗാര രസാദ്യഖില രസ പൂ
രിത രാമകഥാനന്ദാബ്ധിയുത (സം)

ച. പ്രേമഭക്തി സുജന വാത്സല്യമു
ശ്രീമദ് രമാവര കടാക്ഷമു
നേമനിഷ്ഠായശോധന മൊസംഗുനേ
നേർപ്പുഗലുഗു ത്യാഗരാജുനേർച്ചിന (സം)

